# ഗ്രാമവികസനം



കേരള
ശാസ്ത്രസാഹിത്യ
പരിഷത്ത്

Malayalam
GRAMAVIKASANAM
Published by
Kerala Sastra Sahitya Parishad
Trivandrum-695 037
First Published August 1984
Printed at
Sarada Printing Press, Trivandrum-695 003

Price : Rs. 3.00

KSSP 0288/84 PAM8 D/8 1/3000

# വികസന രേഖ

## പുതിയൊരു വികസന പരിപ്രേക്ഷ്യം

വികസനത്തെക്കുറിച്ച് സൂക്ഷിച്ചുവേണം സംസാരിക്കുവാൻ. നാട്ടിൽ ഇന്ന് എന്തു നടന്നാലും അതു 'വികസന'ത്തിന്റെ പേരിലായിരിക്കും. കണ്ടും കേട്ടും ജനങ്ങൾ മടുത്തിരിക്കയാണ്. ദുരുപയോഗം കൊണ്ട് അർത്ഥം നഷ്ടപ്പെട്ട വാക്കായി തീർന്നിരിക്കുക്കുന്നു, വികസനമെന്നത്. എന്തായിരിക്കണം വികസനത്തിന്റെ യഥാർത്ഥ ലക്ഷ്യം ?

"ഇത്രയേറെ ചിന്തിച്ചു വിഷമിക്കാനെന്തിരിക്കുന്നു? വികസനമെന്നാൽ നമ്മുടെ സമ്പദ്ഘടനയുടെ പുരോഗതിയാണ്, പിന്നോക്കാവസ്ഥയുടെ ദൂരീകരണമാണ്; സമ്പത്തിന്റെ ദ്രുതഗതിയിലുള്ള വളർച്ചയാണ്........കഴിഞ്ഞ 37 വർഷക്കാലത്തെ ഭൗതിക പുരോഗതിയേയും വികസനനേട്ടങ്ങളേയും നിങ്ങൾക്കെങ്ങനെ കണ്ടില്ലെന്നു നടിക്കാനാവുന്നു? ഹരിത വിപ്ളവം, ക്ഷീരവിപ്ളവം, നീലവിപ്ളവം ശാസ്ത്രസാങ്കേതികവിപ്ലവം, വ്യവസായവിപ്ലവം എന്നിങ്ങനെ എന്തെല്ലാം വിപ്ളവകരമായ മാററങ്ങൾക്കു നാന്ദി കുറിച്ചു കഴിഞ്ഞിരിക്കുന്നു! കാർഷികോല്പാദനവും വ്യാവസായികോല്പാദനവും വർധിച്ചിട്ടില്ലേ ? അഭ്യസ്തവിദ്യരുടേയും ശാസ്ത്ര-സാങ്കേതിക തുറകളിൽ പണിയെടുക്കുന്നവരുടേയും എണ്ണം വർധിച്ചിട്ടില്ലേ ? പുതിയ വ്യവസായങ്ങൾ വളർന്നില്ലേ? ഗവേഷണശാലകൾ ഉയർന്നില്ലേ ? അണുബോംബ് പൊട്ടിച്ചില്ലേ ? ശൂന്യാകാശത്തു പോയില്ലേ ? പഞ്ചനക്ഷത്ര ഹോട്ടലുകൾ, അരമന സദൃശഗേഹങ്ങളും, സിനിമാതിയേററുകളും കാറുകളും കമ്പ്യൂട്ടറുകളും, എഷ്യാഡുകളും, അന്തരാഷ്ട്രസമ്മേളനങ്ങളും ............ അങ്ങനെ എന്തെല്ലാം!' തുടങ്ങിയപ്പോഴേ പറഞ്ഞില്ലേ വികസനത്തെക്കുറിച്ച് സൂക്ഷിച്ചുവേണം സംസാരിക്കുവാനെന്ന്. പഞ്ചനക്ഷത്ര ഹോട്ടലിലെ സെമിനാറിലെ വികസന വിദഗ്ദ്ധൻ മാത്രമല്ല കാലിചായയും മുറിബീഡിയുമായി ഇരിക്കുന്ന സ്ഥലം നേതാവുവരെ വാചാലമായി പ്രസംഗിച്ചു കളയും. ശരിയല്ലേ ? ഇതെല്ലാം ഉണ്ടായില്ലേ? നമ്മുടെ നാടു വികസിച്ചില്ലേ ?

എന്നാൽ ഇത്രതന്നെ പ്രകടമല്ലാത്ത, പരസ്യപ്പെടുത്താത്ത മററൊരുപരമാർത്ഥമുണ്ട്. ദരിദ്രരുടെയും നിരക്ഷരരുടെയും എണ്ണം വർധിച്ചുവരുന്നു: ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവ് വർധിച്ചുവരുന്നു. 'ദാരിദ്ര്യരേഖ'ക്കു കീഴിലുള്ളവരുടെ എണ്ണം വർധിച്ചു വരികയാണ്; ദാരിദ്ര്യരേഖ ഞുമുകളിൽ ഉള്ളവരിൽ ഭൂരിഭാഗവും ദരിദ്രവൽക്കരിക്കപ്പെടുകയോ, അതിൻെറ ഭീഷണിയെ നേരിടുകയോ ചെയ്യുന്നു. വളരെ ചെറിയ ഒരു ന്യൂനപക്ഷം—ഇവർ മൊത്തം ജനസംഖ്യയുടെ ഒരു ശതമാനം പോലും വരില്ല—മാത്രമാണ് നിരങ്കുശമായി ധനികവൽകരിക്കപ്പെട്ടുവരുന്നത്; നിർഭയമായി ധനം ആർജിച്ചുവരുന്നത്; അങ്ങനെ കഴിഞ്ഞ 30 വർഷത്തെ 'ആസൂത്രണം' ഫലത്തിൽ ധനവാനെ കൂടുതൽ ധനവാനും ദരിദ്രരെ കൂടുതൽ ദരിദ്രരും ആക്കുകയാണ് ചെയ്തത്. ആപേക്ഷികവും കേവലവുമായ ദാരിദ്ര്യം വർധിക്കുന്നു. ശരാശരി സമ്പത്തിൻെറ വർധനവിൻെറ പിന്നിലുള്ള യാഥാർത്ഥ്യം ഇതാണ്. 'ശരാശരി വരുമാനം' വർധിച്ചു, എന്നാൽ 'ശരാശരി ക്ഷേമം' കുറഞ്ഞു.

സമൂഹത്തിലെ ഈ പാപ്പരീകരണം നടക്കുന്നത് നിരവധി മാർഗങ്ങളിലൂടെയാണ്: സങ്കീർണ്ണങ്ങളായ മാർഗങ്ങളിലൂടെ അത് തടയുവാൻ ലളിതങ്ങളായ മാർഗങ്ങളില്ല. എന്നാൽ എങ്ങനെയാണ് ഇത് നടക്കുന്നത എന്നതിനെ പററി ഒരു സാമാന്യധാരണയും അതിനെതിരായ ചില പ്രാഥമിക നടപടികളും പ്രശ്നത്തെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കാൻ സഹായിക്കും. നമ്മുടെ നാട്ടിലെ രണ്ടു മൂന്നു ഉദാഹരണങ്ങൾ ഇതിനായി പരിശോധിക്കാം.

നമ്മുടെ നാട്ടിൻ പുറങ്ങളിൽ നല്ലൊരുശതമാനം ജനങ്ങൾ കൈവേലയെ അടിസ്ഥാനമാക്കിയുള്ള പരമ്പരാഗത വ്യവസായങ്ങളെ ആശ്രയിച്ചു ജീവിക്കുന്നവരാണ്. വികസന പ്രക്രിയയിൽ ഈ വ്യവസായങ്ങളുടെ ആധുനികവല്ക്കരണം അനിവാര്യമാണ്. എന്നതുകൊണ്ട് വികസനത്തിൻെറ പേരിൽ അനിയന്ത്രിതമായ യന്ത്രവല്ക്കരണത്തിനുവേണ്ടി വാദം ഉയർന്നാലോ ? യന്ത്രംമൂലം തൊഴിൽ നഷ്ടപ്പെടുന്ന ജനങ്ങൾക്ക് പകരം ഉപജീവനമാർഗം ഉറപ്പുവരുത്താതെ ഇത്തരം 'വികസന'നയം നടപ്പാക്കിയാൽ ഫലം ലക്ഷക്കണക്കിന ആളുകളുടെ പാപ്പരീകരണവും ഒരു ചെറുന്യൂനപക്ഷത്തിൻെറ ഉയർച്ചയുമായിരിക്കും.

നമ്മുടെ നാടിൻെറ ഏററവും വലിയ സമ്പത്ത് ജനങ്ങളുടെ അധ്വാനശേഷിയാണ്. ഇതിനെ ഫലപ്രദമായ വികസന പാതയ്ക്കുപകരം തൊഴിലില്ലായ്മ സൃഷ്ടിക്കുന്ന മൂലധനപ്രാധാന്യമേറിയ പദ്ധതികളിൽമാത്രം ഊന്നിയാൽ സ്ഥിതി മേൽപറഞ്ഞതു തന്നെയായിരിക്കും.

ആധുനീക വ്യവസായങ്ങറം നമ്മുടെ നാടിനു കൂടിയേതീരൂ. പേപ്പർ—പറംപ്പ് മില്ലുകറം രാഷ്ട്രത്തിനാവശ്യമാണ്. എന്നാൽ അവയെ സ്ഥാപിക്കുവാൻ ശ്രമിക്കുമ്പോറം അവയുടെ അസംസ്കൃതവിഭവങ്ങളായ ഈററയും മുളയും ഉപയോഗിച്ച് കുട്ട പനമ്പ് മുതലായവ നെയ്ത് കാലക്ഷേപം നടത്തുന്ന പതിനായിരക്കണക്കിനു ജനങ്ങളുടെ കാര്യവും കൂടി കണക്കിലെടുക്കേണ്ടതില്ലേ ? ഇവരെ വികസന ആസൂത്രകർ വിസ്മരിച്ചാലോ. കേരളത്തിലെ ഈററ നെയ്ത്തുകാരുടെ സ്ഥിതിയിതാണ്.

ടണ്ണിന് എതാനും രൂപ എന്ന കരാർ നിരക്കിൽ തെക്കൻ പ്രദേശത്ത് പുനലൂർ പേപ്പർമിൽസിന് ഭീമമായ തോതിൽ ഈററ കൊടുക്കാൻ ഗവൺമെൻറ് ബാധ്യതപ്പെട്ടിരിക്കുന്നു. നെടുമങ്ങാട്, പാലോട് തുടങ്ങിയ പ്രദേശങ്ങളിലെ ആയിരക്കണക്കിന് കുടുംബങ്ങറം ഈററ കിട്ടാത്തതിൻെറ ഫലമായി പട്ടിണിക്കാരായിമാറി. മധ്യകേരളത്തിൽ കാലടി, അങ്കമാലി പ്രദേശത്ത് പതിനായിരത്തോളം കുടുംബങ്ങറം ഇന്നും ഈററകൊണ്ട് ജീവിക്കുന്നുണ്ട്. ഇടമലയാർ പദ്ധതി പണി തീരുമ്പോറം ഈററക്കാടുകളെല്ലാം വെള്ളത്തിനടിയിൽ ആകും. അതോടെ ഈ കുടുംബങ്ങറം എല്ലാം നിരാശ്രയരായി തീരും. മററെന്ത് തൊഴിലാണ് ഇവർക്കു നൽകുക? 15000—20000 പേർ ഒരു സുപ്രഭാതത്തിൽ തീരെ തൊഴിലില്ലാത്തവരായിത്തീരുന്നു. ആസൂത്രിതമായ ഒരു ഫലമാണിത്.

ഇലവ്, മുരുക്ക്, മട്ടി തുടങ്ങിയ ഒട്ടേറെ 'മൃദുമര'ങ്ങറം ഉണ്ട്, കെട്ടുമരം മുതലായവ ഉണ്ടാക്കാനും തീപ്പെട്ടി തുടങ്ങിയ നിരവധി വ്യവസായങ്ങറംക്കും ഇവവേണം. എന്നാൽ 'അസുലഭം' എന്നു ഗവൺമെൻറ്, വിശേഷിപ്പിക്കുന്ന ഒരസംസ്കൃതപദാർത്ഥമാണിത്. അതിനാൽ ചെറുവ്യവസായങ്ങറംക്ക് അവ ലഭിക്കില്ല; രജിസ്ട്രേഷൻ കൊടുക്കില്ല. ലോൺ കൊടുക്കില്ല. മുൻഗണന പ്രൈവറ്റ് വ്യവസായത്തിനാണ്.

നമ്മുടെ കടൽ മൽസ്യസമ്പത്തുവികസന തന്ത്രത്തിൻെറ ഫലമെന്താണ് ? തങ്ങളുടെ ഉപജീവനമാർഗം സംരക്ഷിക്കുന്നതിനായി ലക്ഷകണക്കിന് പരമ്പരാഗത മൽസ്യത്തൊഴിലാളികറം ഇന്ന് സമരം ചെയ്യുകയാണ്. വികസനം ആർക്കുവേണ്ടി ? ഇങ്ങനെ എത്ര ഉദാഹരണങ്ങറം വേണമെങ്കിലും എടുത്തു നിരത്താം. പക്ഷെ ചില വികസന വിദ്വാൻമാർ തർക്കഉത്തരം പറയും എന്നതിനു സംശയം വേണ്ട. "ഇതെല്ലാം സമ്പത്ത് വിതരണത്തിൻെറ പ്രശ്നങ്ങളാണ്. ആദ്യം വേണ്ടത് സമ്പത്തിൻെറ വളർച്ചയാണ്. അതിനു ചില പേററുനോവെല്ലാം സഹിച്ചേപററൂ. ഉണ്ടെങ്കിലല്ലേ വിതരണം ചെയ്യാനാവൂ. ആദ്യം വികസനം പിന്നെ വിതരണം....'' ഇങ്ങനെ പോകും അവരുടെ വാദങ്ങറം.

സാമ്പത്തിക നീതിയും സാമ്പത്തിക വളർച്ചയും ഒരുമിച്ചു പോകുക സാദ്ധ്യമല്ലെന്നവാദം ഇന്നുയർത്തുന്നവരുടെ തൻേറടം സമ്മതിക്കണം. സ്വകാര്യലാഭാധിഷ്ഠിതവും മൽസരാധിഷ്ഠിതവുമായ സമൂഹത്തിൽ അതു സാധ്യമല്ലായിരിക്കും. എന്നാൽ സാമൂഹ്യവളർച്ചക്ക് മററുപോം വഴികളും ഉണ്ടെന്നു ചരിത്രം പഠിപ്പിക്കുന്നു. ഇന്ത്യയെപ്പോലുള്ള അവികസിത രാഷ്ട്രങ്ങളിൽ പണ്ട് യൂറോപ്പിൽ ഉണ്ടായതുപോലുള്ള മൽസരാധിഷ്ടിതമായ വികസനം സാധ്യമല്ല എന്ന് കൂടുതൽ കൂടുതൽ തെളിഞ്ഞു വരികയാണ്. മാനുഷിക വിഭവങ്ങളേയും ഭൗതിക വിഭവങ്ങളേയും നല്ലപോലെ മനസിലാക്കി അവയെ സമ്യക്കായി സമഞ്ജസിപ്പിച്ചുകൊണ്ടല്ലാതെ ഒരു രാജ്യത്തിനും ഇന്നു മുന്നേറാൻ കഴിയില്ല. പ്രകൃതി വിഭവങ്ങളെ ആസൂത്രിതമായി, കരുതലോടുകൂടി, ആഘാതപ്രത്യാഘാതങ്ങളെ കണക്കിലെടുത്തുകൊണ്ടുവേണം ഉപയോഗിക്കുവാൻ. ആസൂത്രണം ശാസ്ത്രീയമല്ലങ്കിൽ സാമ്പത്തിക വളർച്ചയ്ക്കുപകരം തളർച്ചയാണുണ്ടാവുക.

കുട്ടനാട് വികസന പദ്ധതിയുടെ അനുഭവം നമ്മുടെ മുന്നിലുണ്ട്. നെല്ലുല്പാദനം വർധിപ്പിക്കുന്നതിന് കുട്ടനാട്ടിലെ ഒരുപ്പൂ നിലങ്ങരം ഇരുപ്പൂവാക്കുകയായിരുന്നു ഈ പദ്ധതിയുടെ മുഖ്യ ലക്ഷ്യം ഭക്ഷ്യോല്പാദനവർധനയ്ക്കു മുഖ്യമായി തടസം നിന്നിരുന്നത് വേനൽകാലത്തെ ഓരുകയററവും വർഷകാലത്തെ വെള്ളപ്പൊക്കവുമായിരുന്നു. ഇവ രണ്ടും പരിഹരിക്കുന്നതിനു തോട്ടപ്പിള്ളിയിൽ സ്പിൽവേയും അപ്രോച്ച്ചാനലും പണിതു. തണ്ണീർ മുക്കത്തു ബണ്ടുകെട്ടി. അനന്തരഫലങ്ങരം അപ്രതീക്ഷിതമായിരുന്നു. വികസന പദ്ധതിയുടെ ഭാഗമായുണ്ടായ രണ്ടാംകൃഷിയുടെ വ്യാപനം ഊതിവീർപ്പിച്ച കണക്കായിരുന്നുവെന്നു വ്യക്തമായി. വർഷകാലത്തു വെള്ളപ്പാച്ചിൽ കൈകാര്യം ചെയ്യാൻ സ്പിൽവേക്കു പററുന്നില്ല. മൽസ്യബന്ധനം, കക്കാവാരൽ തുടങ്ങിയ പ്രവർത്തനങ്ങരം തകരാറിലായി. ആഫ്രിക്കൻ പായൽ അമിതമായി വളർന്നു. കൃഷിച്ചിലവ് എന്തെന്നില്ലാതെ വർധിച്ചു. ഗതാഗതം തടസപ്പെട്ടു കീടനാശിനികളും മററ് വിസർജന വസ്തുക്കളും ഒഴിഞ്ഞു പോകാത്തതിനാൽ ജലമലിനീകരണം മൂർച്ഛിച്ചു. ആരോഗ്യനില ഗുരുതരമായി ജനങ്ങരം ആകെ എന്തുചെയ്യേണ്ടു എന്ന് അറിയാതെ കുഴഞ്ഞു. കുട്ടനാട് വികസന പദ്ധതി മൂലം ആപ്രദേശത്തെ മൊത്തം സാമ്പത്തിക വരുമാനം വർധിക്കുകയല്ല ചുരുങ്ങുകയാണ് ഉണ്ടായത്. എങ്ങനെയിരിക്കുന്നു വികസനത്തിൻെറ പോക്ക് ?

പദ്ധതി ആസൂത്രകർ തയ്യാറാക്കുന്ന ഗുണദോഷ കണക്കുകളിൽ ഗുണങ്ങളെ പർവതീകരിക്കുവാനും ദോഷങ്ങളെ കുറയ്ക്കാനുമുള്ള ഒരു പ്രവണത കാണാം. അവരുടെ അവകാശവാദങ്ങളെ സൃഷ്ടിപരമായി വിമർശിക്കുകയും തർക്കിക്കുകയും പരസ്യമായ വിവാദങ്ങൾ നടത്തുകയും ചെയ്യുന്നത് ജനങ്ങളുടെ താല്പര്യങ്ങൾ സംരക്ഷിക്കുന്നതിന് ആവശ്യമാണ്. സൈലൻറ് വാലി പദ്ധതിയെ കുറിച്ച് പരിഷത്ത് നടത്തിയ വിമർശനവും അതു തുടങ്ങിവച്ച വിവാദങ്ങളും കേരളത്തിൻെറ വികസനനയങ്ങളുടെ അടിസ്ഥാന ധാരണകളിൽ പലതിനേയും ഉലയ്ക്കുകയുണ്ടായി.

a) കേരളത്തിൻെറ ഊർജ വികസന നയം നിശിതമായ പരിശോധനയ്ക്കു പാത്രമാക്കപ്പെട്ടു. വൈദ്യുതിയെ കേവലം വില്പന ചരക്കായി മാത്രം കാണുന്ന അധികൃതരുടെ ഉല്പാദന-വിതരണ നയത്തിൻെറ പൊള്ളത്തരം വെളിവാക്കപ്പെട്ടു. b) കേരളത്തിലിതുവരെ തുടർന്നുവന്ന ജലസേചന നയത്തിൻെറ സാധ്യത ചോദ്യം ചെയ്യപ്പെട്ടു. വ്യാപകമായ കനാൽ ജലസേചനത്തിന് കേരളത്തിൻെറ ഭൂപ്രകൃതി അനുയോജ്യമല്ല. ഭൂഗർഭജലത്തെ ആശ്രയിക്കുന്ന ചെറുകിടജലസേചനവികസനത്തിന് കൂടുതൽ പ്രാധാന്യം നൽകേണ്ടിയിരിക്കുന്നു. c) വികസനത്തിൻെറ പേരിൽ നടന്നു കൊണ്ടിരിക്കുന്ന ഭീകരമായ വനനശീകരണത്തിലേക്ക് ജനങ്ങളുടെ ശ്രദ്ധ ഈ വിവാദം കൊണ്ടുവന്നു. വനസമ്പത്ത് വികസിപ്പിക്കുന്നതിൻെറ പേരിൽ സ്വാഭാവികവനങ്ങൾ നശിപ്പിക്കുന്നത് ആത്മഹത്യാപരമായിരിക്കും. ഭാവിയെ ദരിദ്രമാക്കുന്ന വനനശീകരണ നയത്തെ തിരുത്തേണ്ടിയിരിക്കുന്നു.

d) മലബാറിൻെറ പിന്നോക്കാവസ്ഥയുടെ ദൂരീകരണത്തിനായി കഴിഞ്ഞ മൂന്നു പതിററാണ്ടിലേറെക്കാലം കേരളത്തിൽ പ്രയോഗിച്ചു പരാജയമടഞ്ഞ വികസന മാർഗത്തിൽനിന്ന് വ്യത്യസ്തമായ ദിശയിലൂടെ ചിന്തിക്കുന്നതിന് ഈ വിവാദം ചിലരെയെങ്കിലും പ്രേരിപ്പിച്ചു. മററെല്ലാ പദ്ധതികളിലുമെന്നപോലെ സൈലൻറ്വാലി ആസൂത്രകരും പദ്ധതി കൊണ്ടുണ്ടാകുന്ന നേട്ടങ്ങൾ—ജലസേചന വിസ്തീർണം, തൊഴിൽ അവസരങ്ങൾ—ഊതിവീർപ്പിക്കുകയാണു ചെയ്യുന്നത് എന്ന് തെളിഞ്ഞു.

e) പശ്ചിമഘട്ടവനങ്ങൾ നമ്മുടെ നാടിൻെറ പ്രകൃതി സന്തുലിതാവസ്ഥ നിലനിർത്തുന്നതിൽ വലിയൊരുപങ്കു വഹിക്കുന്നുണ്ട്. സൈലൻറ്വാലി കാടുകളാവട്ടെ ഇന്ത്യയിൽവച്ച് ജൈവശാസ്ത്രപരമായി ഏററവും സമ്പന്നവും അഞ്ജേയററം പഴക്കമെള്ളതും മനുഷ്യൻെറ ഇടപെടലിന് ഏററവും കുറവ് വിധേയമായിട്ടുള്ളതും

ആയ കാടുകളിലൊന്നാണ്. പശ്ചിമഘട്ടത്തിലെ സംരക്ഷിക്കാവുന്ന ഏററവും തുടർച്ചയായുള്ള വനപ്രദേശമാണിത്. മറെറങ്ങും കാണാത്തത്ര വൈവിധ്യമുള്ള സസ്യജന്തുക്കൾ പരിണമിച്ചുണ്ടാവുകയും സഹവർത്തിക്കുകയും ചെയ്യുന്ന ഈ പ്രദേശം പതിനായിരക്കണക്കിനു സസ്യസ്പീഷീസുകളുടെ ജീൻ കലവറയാണ്; ഭാവിക്കായി നൂററാണ്ടുകൾ നമുക്കുതന്നിരിക്കുന്ന പൈതൃകമാണ്. ഭാവികാർഷിക ഗവേഷണത്തിനും വികസനത്തിനും അപരിഹാര്യമായ നഷ്ടമായിരിക്കും ഇവയുടെ നാശം. പദ്ധതിയുടെ നടത്തിപ്പ് ഇതനിവാര്യമാക്കും. അതിനാൽ മറെറല്ലാ ജലവൈദ്യുത പദ്ധതികളും തീർന്നശേഷം അത്യാവശ്യമായി വരികയാണെങ്കിൽ പ്രകൃതിസംതുലനത്തിന് കുഴപ്പംസംഭവിക്കില്ലെന്ന് ഉറപ്പുവരികയാണെങ്കിൽ മാത്രമേ ഈ പദ്ധതി നടപ്പിലാക്കാവൂ. അതിനിടയ്ക്ക് ആ പ്രദേശത്തെ സസ്യജന്തുസമ്പത്തിനെ കുറിച്ച് കൂടുതൽ വിശദമായ പഠനംനടത്തണം.

എന്നാൽ ഇലക്ട്രിസിററി ബോർഡിലെ വികസനവിദഗ്ധൻമാർ പരിഷത്തിൻെറ ഋജുവും യുക്തിസഹവുമായ നിലപാടിനോടെടുത്ത സമീപനം പുതിയൊരു ദിശയിലേക്കു നമ്മുടെ വികസനപ്രക്രിയയെ തിരിക്കാൻ ശ്രമിച്ചാൽ നേരിടേണ്ടിവരുന്ന എതിർപ്പുകളെ വെളിപ്പെടുത്തുന്നുണ്ട്. ബോർഡ് സ്വന്തം ചെലവിൽ 'ശാസ്ത്രജ്ഞാഭിപ്രായങ്ങൾ' സൃഷ്ടിക്കാൻ തുനിഞ്ഞു. സൈലൻറ് വാലി കാടുകളെക്കുറിച്ച് അവാസ്തവങ്ങളായ പഠനങ്ങൾ ചമയ്ക്കാൻ തുടങ്ങി. പ്രതികാരബുദ്ധിയോടെ കാടു നശിപ്പിക്കാൻ തുടങ്ങി. പരിഷത്ത് വികസന പ്രവർത്തനങ്ങൾക്കെല്ലാം എതിരാണെന്ന അപവാദം പ്രചരിപ്പിക്കാൻ തുടങ്ങി. സൈലൻറ് വാലി വിവാദം സൃഷ്ടിച്ച പാരിസ്ഥിതികബോധം കേരളത്തിൻെറ വികസനത്തിന് കണ്ഠം കോടാലിയായി തീർന്നെന്ന് മററുചിലർ വാദിക്കുന്നു. ആലുവ–കൊച്ചിൻ വ്യവസായമേഖലയിലെ ജല–വായു മലിനീകരണത്തിനെതിരായും മാവൂർ പൾപ്പ് ഫാക്ടറിയും പുനലൂർപേപ്പർമില്ലും എല്ലാം സൃഷ്ടിക്കുന്ന ജലമലിനീകരണത്തിനെതിരായും പരിഷത്ത് നടത്തിയ പ്രചരണങ്ങൾ വികൃതമാക്കി ചിത്രീകരിച്ച് പരിഷത്ത് ആധുനിക വ്യവസായങ്ങൾക്കെതിരെന്ന് വേറെ ചിലർ പ്രചരിപ്പിക്കുന്നു.

വികസനം സംബന്ധിച്ച ഇത്തരക്കാരുടെ ധാരണകളിൽ പരിതപിക്കാതിരിക്കാൻ നിവൃത്തിയില്ല. വ്യവസായവല്ക്കരണത്തിൻെറ ഒഴിച്ചുകൂടാനാവാത്ത ഉല്പന്നമാണ് മലിനീകരണവും വനനശീകരണവും എന്ന ധാരണ മുതലാളിമാർ പരത്താൻ ശ്രമിക്കുന്നു.

വ്യവസായം വേണ്ടെങ്കിൽ ശരി പട്ടിണികിടന്നു മരിച്ചോളൂ. ഇതാണവരുടെ ശൈലി. ഇത് ജനങ്ങളെ തെററിദ്ധരിപ്പിക്കാൻ ശക്തമാണ്. അശരണരായ ദരിദ്രരുടെ പ്രശ്നങ്ങൾക്കു പരിഹാരം കാണലും പ്രകൃതിസന്തുലിതാവസ്ഥ സംരക്ഷിക്കലും പരസ്പരവിരുദ്ധമാണെന്ന വാദഗതിയോട് പരിഷത്ത് യോജിക്കുന്നില്ല. മലിനീകരണം കൂടാതെയുള്ള വ്യവസായവൽക്കരണം സാധ്യമാണ്. പക്ഷെ സ്വകാര്യലാഭത്തിലധിഷ്ഠിതമായ ഒരു സമ്പദ് വ്യവസ്ഥയിൽ അത് ശ്രമകരമാണ്, കാരണം വ്യവസായിയുടെ സ്വകാര്യലാഭ—ചേത കണക്കുക്കൂട്ടലുകളിൽ ഫാക്ടറിയുടെ പുറത്ത് സമൂഹത്തിൽ അയാളുടെ ഫാക്ടറി സൃഷ്ടിക്കുന്ന സാമൂഹ്യനഷ്ടങ്ങൾ പെടുകയില്ല. അതിനാൽ മലിനീകരണത്തിനെതിരായ സമരം അശാസ്ത്രീയമായ, സാമൂഹ്യബോധമില്ലാത്ത, സ്വകാര്യലാഭത്തെ മാത്രം ലക്ഷ്യമാക്കുന്ന, ബാക്കിയെല്ലാം ലാഭത്തിനായുള്ള പോംവഴിയായിമാത്രം കാണുന്ന സമ്പദ്വ്യവസ്ഥക്കെതിരായ സമരമാണ്. കൂലി കൂടുതലിനു വേണ്ടിയുള്ള സമരം പോലെ തന്നെ പ്രാധാന്യമർഹിക്കുന്നതാണ് മലിനീകരണത്തിനെതിരായ സമരവും. കാരണം മലിനീകരണം തൊഴിലാളിയുടെ ആരോഗ്യത്തെ കാർന്നുതിന്നുന്നു. അയാളുടെ ജീവിതച്ചെലവ് വർധിപ്പിക്കുന്നു. യഥാർത്ഥ കൂലി കുറയ്ക്കുന്നു. അതിനാൽ മലിനീകരണത്തിനെതിരായ സമരം ഫാക്ടറികളും സമ്പത്തും കൈമുതലായുള്ള ചെറുന്യൂനപക്ഷത്തിൻെറ വികസനത്തിന്നും ഭൂരിപക്ഷത്തിൻെറ അവികസനത്തിനും എതിരായ സമരമാണ്.

പരിഷത്ത് വികസനത്തിനെതിരല്ല. എന്നാൽ ഇന്നത്തെ രീതിയിലുള്ള വികസനം എതിർക്കപ്പെടേണ്ടതാണ്. ഇന്നത്തെ വികസനം ഭൂരിപക്ഷത്തിൻെറ അവികസനമാണ്. ഇപ്പോഴുള്ള വികസനരീതി വിഭവങ്ങളെ കൊള്ളയടിച്ചു നശിപ്പിക്കലാണ്. വികസനം നിലനിൽക്കണമെങ്കിൽ പ്രകൃതിവിഭവങ്ങൾ ഇല്ലായ്മചെയ്യപ്പെടാതെ നിലനിർത്തണം. കേരളത്തിൻെറ ഭൗതികവും മാനുഷികവുമായ വിഭവ പ്രത്യേകതകളെ കണക്കിലെടുക്കണം. അങ്ങനെ വികസനത്തിന് ഒരു പുതിയ ദിശ നൽകണം.

ഇതിനാണ് കേരളത്തിൻെറ സമ്പത്ത് എന്ന ഗ്രന്ഥത്തിലൂടെ കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് ശ്രമിച്ചത്. അതിലെ ആശയങ്ങൾക്ക് കുറെക്കൂടി തെളിമ വരുത്തുകയും വ്യാപകമായി പ്രചരിപ്പിക്കുകയുമാണ് ഇപ്പോഴത്തെ ലക്ഷ്യം.

# കാർഷിക മേഖല

നമ്മുടെ വികസന പ്രവർത്തനങ്ങളിൽ സിംഹഭാഗവും കാർഷികമേഖലയോടു ബന്ധപ്പെട്ടിട്ടുള്ളതാണ്. പ്രകൃത്യാ അനുഗ്രഹീതയാണ് കേരളം. ഉയർന്ന ഉല്പാദനക്ഷമത സാധ്യവുമാണ്. മാത്രമല്ല ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഭൂപരിഷ്കരണ നിയമങ്ങൾ താരതമ്യേന വിജയകരമായി ഇവിടെ നടത്തപ്പെട്ടിട്ടുമുണ്ട്. എന്നാൽ കാർഷിക മേഖലയുടെ ഇന്നത്തെ സ്ഥിതി ഏററവും പരിതാപകരമാണ്.

കേരളത്തിലെ കാർഷിക വിളകളുടെ ഉല്പാദന ക്ഷമത മററു പല സംസ്ഥാനങ്ങളേയും അപേക്ഷിച്ച് വളരെ പിന്നിലാണ്. കേരകൃഷി കൂടുതൽ വ്യാപകമാകുന്നുണ്ടെങ്കിലും മൊത്തം ഉല്പാദനം കുറഞ്ഞുകൊണ്ടിരിക്കുകയാണ്. തമിഴ് നാട് അധികം താമസിയാതെ തേയിലയുല്പാദനത്തിൽ കേരളത്തെ രണ്ടാം സ്ഥാനത്തേക്കു തള്ളും എന്നതാണ് ഇപ്പോഴത്തെ സ്ഥിതി, കേരളത്തിൽ നെല്ലിൻെറ ഉല്പാദനക്ഷമത ഹെക്ടറിന് 1600 കിലോഗ്രാമാണ്. എന്നാൽ ശാസ്ത്രീയമായ ചുററുപാടിൽ ഉല്പാദനക്ഷമത 6000 കിലോഗ്രാം വരെ കേരളത്തിൽ വർധിപ്പിക്കാൻ കഴിയുമെന്ന് പാലക്കാട്ടെ പരീക്ഷണങ്ങൾ തെളിയിച്ചിട്ടുണ്ട്. ഇതുപോലെയാണ് പല വിളവുകളുടേയും സ്ഥിതി. ഇതിൻെറയെല്ലാം ഫലമായി കഴിഞ്ഞ പത്തു വർഷക്കാലമായി നമ്മുടെ കാർഷികോല്പാദനം മാററമില്ലാതെ നില്ക്കുകയാണ്. റബറിൻെറ ഉല്പാദനത്തിലുണ്ടായ ശ്രദ്ധേയമായ വർധനയില്ലായിരുന്നെങ്കിൽ കാർഷികോല്പാദനം കുത്തനെ ഇടിഞ്ഞേനേ.

എന്തുകൊണ്ട് ഈ വൈപരീത്യം? പൂർണമായ തൃപ്തികരമായ ഉത്തരങ്ങൾ നല്കുക പ്രയാസമാണെന്നു പറഞ്ഞുകൊള്ളട്ടെ.

എങ്കിലും, ആദ്യമായി തിരുത്തേണ്ട ധാരണകളിലൊന്ന് കേരളത്തിലെ ഭൂപരിഷ്കരണം എല്ലാം തീർന്നിരിക്കുന്നു; എന്നതാണ്. കാർഷിക ബന്ധങ്ങളിൽ ഇനി മാററമൊന്നും വരുത്താനില്ല എന്ന ധാരണയാണ്. ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് കാർഷിക ബന്ധങ്ങളിൽ കൂടുതൽ ജനകീയമായ മാററങ്ങൾ വരുത്തുന്നതിന് കേരളത്തിൽ കഴിഞ്ഞിട്ടുണ്ടെന്ന വസ്തുത അനിഷേധ്യമാണ്. പാട്ടം വാങ്ങി ധൂർത്തടിച്ചിരുന്ന പഴയ ജൻമിമാർ കാർഷികമേഖലയിൽ ഇല്ല. ഭൂപരിഷ്കരണത്തിൻെറ പേരിൽ ഇന്ത്യയുടെ ഇതരസംസ്ഥാനങ്ങളിൽ ഇത്തരം ഭൂഉടമകൾ പാട്ടക്കാരെ ഭൂമിയിൽനിന്നു പുറത്താക്കി ഭൂമിയേറെറടുക്കുകയോ കുടിയാൻമാരുടെ കൈവശാവ

കാശം കൂടുതൽ ദുർബലപ്പെടുത്തുകയോ ചെയ്തപ്പോൾ കേരളത്തിൽ ഒട്ടുമിക്കവാറും പാട്ടഭൂമിയും പാട്ടകുടിയാന്മാർക്കു ലഭിച്ചു. ഈ കുടിയാന്മാരിൽ നല്ലൊരു ശതമാനം ഇടത്തരം കൃഷിക്കാരും പാവപ്പെട്ടകൃഷിക്കാരുമായിരുന്നു. 1966–67ലെ ഭൂപരിഷ്കരണ സർവ്വേപ്രകാരം മൊത്തം 12.7 ലക്ഷം കുടിയാന്മാരുണ്ടായിരുന്നതിൽ 11.6 ലക്ഷം കുടിയാൻമാർക്കും 5 ഏക്കറിൽ താഴെ കൈവശഭൂമിയേ ഉണ്ടായിരുന്നുള്ളു. ഇതിൽ 83 ശതമാനം (10.7 ലക്ഷം ഏക്കർ) പാട്ടത്തിനെടുത്തിട്ടുള്ളതായിരുന്നു. ഇതാവട്ടെ മൊത്തം പാട്ടഭൂമിയുടെ 55.6 ശതമാനം വരുമായിരുന്നു. എന്നുവച്ചാൽ കുടിയായ്മ നിയമം ഫലപ്രദമായി നടപ്പാക്കിയാൽ അതുവഴി കൃഷിക്കാർക്കുലഭിക്കുന്ന പാട്ടഭൂമിയിൽ ഭൂരിപക്ഷവും പാവപ്പെട്ട കർഷകർക്കും ഇടത്തരം കർഷകർക്കും ലഭിക്കുമായിരുന്നു.

കൈവശഭൂമി കൃഷിക്കാർക്കു നല്കിയതിന്റെ ഫലമായി കേരളത്തിലെ ഭൂസ്വത്തിലെ അസമത്വം ഗണ്യമായി കുറഞ്ഞു എന്നു കാണാം. ഏററവും യാഥാസ്ഥിതികമായി കണക്കാക്കിയാൽപോലും1966–67ൽ പോലും കേരളത്തിലെ കൃഷി ഭൂമിയിൽ 40 ശതമാനത്തോളം ഭൂമി 0.7 ശതമാനം മാത്രം വരുന്ന 25 ഏക്കറിൽ കൂടുതലുള്ള വൻകിട ഭൂവുടമസ്ഥതയിലായിരുന്നു. 1976–77 ൽ 25 ഏക്കറിൽ കൂടുതലുള്ള വൻകിടഭൂവുടമകൾ പ്ളാൻേറഷൻ മേഖലയിലേ ഇന്നു നിലവിലുള്ളൂ. അവരുടെ ഉടമസ്ഥതയിലാവട്ടെ മൊത്തം കൃഷിഭൂമിയുടെ 4.1 ശതമാനമേയുള്ളൂ. ഭൂപരിധി നിയമത്തിൽ നിന്നു രക്ഷപ്പെടുന്നതിനുള്ള ഭൂതിരിമറിയെല്ലാം കണക്കിലെടുത്താൽ പോലും ഭൂസ്വത്തിന്റെ അസമത്വത്തിൽ മാററം വരുത്താൻ നമുക്കു കഴിഞ്ഞിട്ടുണ്ടെന്നതിൽ സംശയിക്കേണ്ട.

കുടികിടപ്പുകാർക്ക് അവരുടെ കിടപ്പാടത്തിനുമേൽ അവകാശം നൽകുന്നതിന് നമുക്കു കഴിഞ്ഞു. നാലരലക്ഷത്തിൽപ്പരം പേർക്ക് ഇങ്ങനെ ഭൂമി ലഭിച്ചു. ഭൂരഹിതരായ കർഷകത്തൊഴിലാളികൾ ഏററവും കുറവുള്ള സംസ്ഥാനം കേരളമാണ്. ഇത് കർഷകത്തൊഴിലാളികളുടെ ജീവിതത്തിന് സുരക്ഷിതത്വവും ഉറപ്പുംവരുത്തുന്നതിനും അവരുടെ വിലപേശൽ കഴിവ് ഉയർത്തുന്നതിനും അതിപ്രധാനമായ ഒരു ഘടകമായി വർത്തിക്കുകയുണ്ടായി.

ഇതെല്ലാം കഴിഞ്ഞകാല നേട്ടങ്ങളാണ്. പക്ഷെ എല്ലാം നേടിക്കഴിഞ്ഞോ ? മിച്ചഭൂമി ഏറെറടുത്തു വിതരണം ചെയ്യുന്നതിൽ നമ്മുടെ റെക്കോർഡ് മററു പല സംസ്ഥാനങ്ങളേക്കാളും മോശമാണ്. രാഷ്ട്രീയ മാററങ്ങളും നിയമ തടസങ്ങളും തിരിമറികളും

എല്ലാം കൂടി പാവപ്പെട്ട കൃഷിക്കാർക്കും കർഷകത്തൊഴിലാളികൾക്കും ലഭിക്കേണ്ടിയിരുന്ന മിച്ചഭൂമിയിൽ നല്ലൊരു ശതമാനം ഇല്ലാതാക്കി.

അതുപോലെതന്നെ, ഭൂപരിഷ്ക്കരണംവഴി ഭൂമി സ്വന്തമായി ലഭിച്ച കുടിയാൻമാരിൽ നല്ലൊരുവിഭാഗം ഭൂമിയിൽ പണിയെടുക്കാത്ത ഭൂവുടമകളായിരുന്നു എന്നത് ആർക്കും നിഷേധിക്കാനാവില്ല. നല്ലൊരു ശതമാനം ഭൂമിയുടെ ഉടമസ്ഥരും ഇന്നുഭൂമിയിൽ പണിയെടുക്കുന്നവരല്ല. ഈ അവസ്ഥാവിശേഷം അവസാനിപ്പിച്ചുകൊണ്ടേ നമ്മുടെ നാട്ടിലെ കാർഷികപ്രശ്നം പരിഹരിക്കാനാവൂ.

കേരളത്തിലെ ഇന്നത്തെ സാഹചര്യത്തിൽ, വൻകിട കൃഷിയിടങ്ങളിലെ ഉല്പാദനക്ഷമത താഴ്ന്നിരിക്കാനാണ് സാധ്യത. കാരണം അവരുടെ കൃഷിയിടങ്ങളിലെ വിളസാന്ദ്രത താരതമ്യേന കുറവായിരിക്കും. കൃഷിക്കുള്ള സാധ്യത പൂർണമായി അവർ ഉപയോഗപ്പെടുത്താറില്ല സ്വന്തം അധ്വാനമല്ല മറിച്ച് കൂലിവേലക്ക് ആളെ നിർത്താനുള്ള മൂലധനമാണ് അവരുടെ മുതൽമുടക്ക്. ഈ മൂലധനത്തിന് ശരാശരി (പലപ്പോഴും അതിലേറെ) ലാഭം കൃഷിയിൽ നിന്നു ലഭിച്ചാലേ അവർ കൃഷി നടത്തൂ. അല്ലെങ്കിൽ അവരുടെ ഉടമസ്ഥതയിലുള്ള കച്ചവടത്തിലോ ബ്ളേഡു കമ്പിനിയിലോ കാർഷിക സംസ്കരണ വ്യവസായത്തിലോ ആ പണം മുതൽമുടക്കാനായിരിക്കും അവർക്കു താല്പര്യം. അങ്ങനെ സംഭവിച്ചാൽ കൃഷിഭൂമിയുടെ ഉല്പാദനശേഷി അപൂർണമായേ ഉപയോഗപ്പെടുത്തപ്പെടുകയുള്ളു. എന്നാൽ ഈ ഭൂമി വില്ക്കാനും അവർ തയ്യാറാവില്ല. കാരണം ഭൂമിയുടെ വില വാണം പോലെ മേലോട്ട് കയറിക്കൊണ്ടിരിക്കുകയാണ്. തൻമൂലം ഊഹകച്ചവട സാധ്യത വളരെയേറെ ഭൂവുടമസ്ഥത മൂലമുണ്ടാകുന്നുണ്ട്. ഈ ഭൂവുടമസ്ഥരുടെ തരിശിടൽ ഭീഷണി കേരളത്തിൽ കുപ്രസിദ്ധമാണല്ലോ.

ഇതിലേറെ പ്രാധാന്യമർഹിക്കുന്ന മറ്റൊരു കാരണവും കൂടി ചൂണ്ടിക്കാണിക്കാനാവും. കർഷകമേഖലയിലെ തൊഴിൽ സംഘർഷങ്ങളുടെ പശ്ചാത്തലത്തിൽ കൂലി വേലയെ അടിസ്ഥാനമാക്കിയുള്ള അധ്വാനം കഴിയുന്നത്ര കുറയ്ക്കുവാനാണ് ഇന്നു സാർവത്രികമായി കാണപ്പെടുന്ന പ്രവണത. ഇതുമൂലം വിളകൾക്ക് ആവശ്യമായ പരിചരണം ഇന്നു ലഭിക്കുന്നില്ല. കാർഷികമേഖലയിലെ തൊഴിൽ ദിനങ്ങൾ ഗണ്യമായി കുറഞ്ഞിരിക്കുന്നു. ഇത് ഉല്പാദനത്തെ പ്രതികൂലമായി ബാധിക്കുമെന്നു സംശയമില്ലല്ലോ. എന്നാൽ ഇവയൊന്നും ഭൂമിയിൽ നേരിട്ടു പണിയെടുക്കുന്ന കർഷകനു ബാധകമല്ല. തൻമൂലം അവരുടെ കൃഷിയിടങ്ങളിലെ

ഉല്പാദനക്ഷമത, ഇന്നത്തെ സാഹചര്യത്തിൽ, കൂലിവേലയെ അടിസ്ഥാനമാക്കിയുള്ള വൻകിട കൃഷിയിടങ്ങളിലേക്കാം ഉയർന്നിരിക്കുന്നതിനാണ് സാധ്യത.

ഈ പണിയെടുക്കുന്ന ചെറുകിട കൃഷിക്കാരെ സംബന്ധിച്ചിടത്തോളം അവരുടെ മുഖ്യമായ പ്രശ്നങ്ങളിലൊന്ന് ഉപജീവനത്തിനാവശ്യമായ വരുമാനം നൽകത്തക്കവലുപ്പം തങ്ങളുടെ കൃഷിയിടങ്ങൾക്കില്ല എന്നതാണ്. ഈ പ്രശ്നത്തിന് ഭാഗികമായിട്ടെങ്കിലും പരിഹാരം കാണുവാൻ കഴിയണമെങ്കിൽ ഭൂമിയിൽ പണിയെടുക്കാത്ത വൻകിടഭൂവുടമസ്ഥരുടെ ഭൂമി ഏറ്റെടുത്ത് പാവപ്പെട്ട കൃഷിക്കാർക്കും ഭൂരഹിതർക്കുമായി വിതരണം ചെയ്യേണ്ടിയിരിക്കുന്നു.

എന്നാൽ ഈ പരിവർത്തനം ശ്രമകരമാക്കുന്ന പല ഘടകങ്ങളും കേരളത്തിലുണ്ട്. അവയെ എങ്ങനെ മറികടക്കാനാവും എന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു. അതിലേററവും പ്രധാനപ്പെട്ടത് ഭൂമിയിൽ പണിയെടുക്കാത്ത ചെറുകിട സ്വത്തുടമസ്ഥരുടെ പ്രാധാന്യമാണ്. ഇവരിൽ ഭൂരിപക്ഷവും കാർഷികേതര മേഖലകളിൽ കൂലിവേലചെയ്തു ജീവിക്കുന്ന വരുമാണ്. മററു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിൽ ഇത്തരക്കാരുടെ ശതമാനം വളരെ കൂടുതലുമാണ്. ഈ ചെറുകിട സ്വത്തുടമസ്ഥരേയും വൻകിട ഭൂവുടമകളേയും ഒരേപോലെ വീക്ഷിക്കുവാൻ കഴിയില്ലല്ലോ. ഇവയെല്ലാം സംബന്ധിച്ച് കൂടുതൽ വിശദമായ ഗ്രാമതല പഠനങ്ങൾ കൂടിയേ തീരൂ.

1976–77ലെ സർവ്വേപ്രകാരം കേരളത്തിലെ കൃഷിഭൂമിയിൽ 65.8 ശതമാനം ഭൂമിയും 5 ഏക്കറിൽ താഴെ ഭൂമിയുള്ള ചെറുകിടക്കാരുടേതാണ്. രൂക്ഷമായ സാമ്പത്തിക ഞെരുക്കം ഇവർക്ക് ഇന്ന് കൈവശമുള്ള ഭൂമിയിൽ കാര്യക്ഷമമായി കൃഷി നടത്തുന്നതിന് തടസം നിൽക്കുന്നു. കേരളത്തിലെ വളത്തിൻേറയും മററും ഉപയോഗത്തിൽ ഇതു പ്രതിഫലിക്കുന്നുണ്ട്. ഒരു വശത്ത് കൃഷിയുടെ ഉൽപാദനച്ചിലവ് കുത്തനെ ഉയർന്നുകൊണ്ടിരിക്കുന്നു. അതേസമയം കാർഷികോല്പന്നങ്ങളുടെ വില അതിനു സമാനമായി ഉയരുന്നുമില്ല. 1952 നും 1982 നും ഇടക്ക് കേരളത്തിലെ ശരാശരി കൃഷിച്ചിലവ് 8 ഇരട്ടി വർധിച്ചപ്പോൾ കാർഷിക ഉൽപന്നങ്ങളുടെ വില 5½ ഇരട്ടിയോളമേ വർധിച്ചുള്ളു. ഇതോടൊപ്പം ഇന്നു കാർഷികമേഖലയിലെ ഉൽപാദനക്ഷമതയിലും ഉൽപാദനത്തിലും അനുഭവപ്പെടുന്ന മുരടിപ്പ് അല്ല, ഇടിവുകൂടി കണക്കിലെടുക്കുമ്പോൾ കർഷകരുടെ വരുമാനത്തിലുണ്ടായികൊണ്ടിരിക്കുന്ന തകർച്ചയുടെ തീക്ഷ്ണത ഏതൊരാൾക്കും ബോധ്യപ്പെടും. ഇതോടൊപ്പം മറെറാന്നുകൂടിയുണ്ട്. 1978 നുശേഷം കേരളത്തിലെ

കർഷകർ അവർ ജീവിതാവശ്യങ്ങൾക്കും കാർഷിക ആവശ്യങ്ങൾക്കു മായി വാങ്ങുന്ന ചരക്കുകളുടെ വിലസൂചിക അവർ വിൽക്കുന്ന കാർഷിക ഉല്പന്നങ്ങളുടെ വില സൂചികയെ അപേക്ഷിച്ച് നിരന്തരം ഉയർന്നുകൊണ്ടിരിക്കുകയാണ്. എന്നുവച്ചാൽ വിനിമയ നിരക്ക് കർഷകർക്ക് പ്രതികൂലമാണ്. ഇത് കർഷകരുടെ ജീവിത നിലവാര തകർച്ച രൂക്ഷമാക്കുന്നു. സാമ്പത്തിക ഞെരുക്കംമൂലം ആധുനിക വളങ്ങളോ ജലസേചന സൗകര്യങ്ങളോ ഉപയോഗപ്പെടു ത്തുവാൻ ചെറുകിട കൃഷിക്കാർക്കു കഴിയുന്നില്ല. ഈ തകർച്ച വൻ കിട കൃഷിക്കാർക്കു ബാധകമല്ല. കാരണം അവരുടെ പ്രവർത്തനം കാർഷികമേഖലയിൽ മാത്രം ഒതുങ്ങുന്നില്ല. കച്ചവടം, പണം പലിശ ഇടപാടുകൾ, ചെറുകിട വ്യവസായങ്ങൾ ഈ മേഖലകളി ലെല്ലാം ഇവർക്കുള്ള സ്വാധീനംമൂലം ഈ കാർഷിക തകർച്ചയിൽ നിന്ന് മുതലെടുക്കാനും ഇവർക്ക് കഴിയുന്നുണ്ട്.

ഇതിനെല്ലാം പരിഹാരം പൊതു സാമ്പത്തിക നയങ്ങൾ ആവി ഷ്ക്കരിക്കുക എന്നതുമാത്രമാണ്. ഒരു പരിധിവരെ കൃഷിക്കാരെ സഹകരണാടിസ്ഥാനത്തിൽ സംഘടിപ്പിച്ചുകൊണ്ട് ഇവയ്ക്കു പ്രതിവിധി ഉണ്ടാക്കാം. സഹകരണാടിസ്ഥാനത്തിലുള്ള കൃഷിയി ലൂടെയേ ഈ ചെറുകിട ഭൂവിടങ്ങളിൽ ശാസ്ത്രീയമായ കൃഷി സമ്പ്രദായങ്ങൾ നടപ്പാക്കാനാവൂ. ഉല്പാദന ക്ഷമത വർധിപ്പി ക്കാനാവൂ.

വിള ക്രമത്തിനും വിളചേരുവയ്ക്കും വിപുലമായ ഒരു പ്രദേ ശത്തിനാകെ ഒരു പൊതുവായ ധാരണ വേണം, എങ്കിൽ മാത്രമേ ജലസേചനവും, കീടനാശിനിയും, കന്നുകാലികളിൽ നിന്നും മററുമുള്ള സംരക്ഷണവും ഉറപ്പുവരുത്തുവാൻ കഴിയൂ. ഉദാഹര ത്തിന് പയറുകൃഷിക്കു വളരെയേറെ സാധ്യതകൾ ഉണ്ടായിട്ടും എന്തുകൊണ്ട് നമ്മുടെ പാടങ്ങളിൽ ഒരു ഇടക്കാല വിളയായി പയർ വ്യാപിക്കുന്നില്ല ? ഒരു പ്രധാന കാരണം ഒരു ഏലായിൽ കുറച്ചു പേർമാത്രമേ പയർകൃഷി ചെയ്യുന്നുള്ളുവെങ്കിൽ മററുപാടങ്ങളിൽ ഇറക്കുന്ന കാലികളിൽ നിന്ന് അതിനെ സംരക്ഷിക്കാനായി വേലി കെട്ടേണ്ടി വരുന്നു എന്നതാണ്. ഇതു കൃഷിലാഭകരമല്ലാതാക്കുന്നു. സഹകരണത്തോടുകൂടിയുള്ള ആസൂത്രണം ഇതിൽ ഗണ്യമായ മാററം വരുത്തുന്നതാണ്. വിപുലമായ അടിസ്ഥാനത്തിൽ പയർ കൃഷി നടത്തിയാൽ പാവപ്പെട്ടവർക്കു ആഹാരമെന്ന നിലക്കും സ്റേററിന് മൊത്തത്തിൽ വരുമാനം വർധിപ്പിക്കുന്നു എന്ന നില ക്കും ഉണ്ടാവുന്നനേട്ടം ചില്ലറയല്ല.

ഇന്നു നിലവിലുള്ള കനാൽ ജലസേചന സൗകര്യങ്ങൾ ഫലപ്രദ മായി ഉപയോഗിക്കുന്നതിനുള്ള ഒരു തടസം കൃഷിക്കാർ തമ്മിലുള്ള

സഹകരണമില്ലായ്മയാണെന്ന് പല പഠനങ്ങളും ചൂണ്ടിക്കാണിച്ചിട്ടുള്ളതാണ്. അശാസ്ത്രീയമായ ജലവിനിയോഗ മാനേജ്മെൻറ് മൂലം വെള്ളം പാഴായി പോകുന്നു. അതുപോലെ തന്നെ അര ഏക്കറും മുക്കാൽ ഏക്കറും കൈവശമുള്ള ഒരു കൃഷിക്കാരനും സ്വന്തമായി പമ്പ് സെററുകൾ സ്ഥാപിക്കാനോ മരുന്നു തളിയന്ത്രങ്ങൾ വാങ്ങിക്കാനോ സാധ്യമല്ല.

ഇവരുടെ പ്രശ്നം പരിഹരിക്കുന്നതിന് പുതിയ രീതിയിലുള്ള ഒരു സഹകരണപ്രസ്ഥാനം രൂപം കൊള്ളണം. ദരിദ്രകൃഷിക്കാരുടേയും ഇടത്തരം കൃഷിക്കാരുടേയും ഒരു സഹകരണപ്രസ്ഥാനം. കാർഷികരംഗത്തെ സഹകരണപ്രസ്ഥാനം ഇന്ന് ഏവരുടേയും അവജ്ഞയ്ക്ക് പാത്രമായികൊണ്ടിരിക്കുന്ന ഒന്നാണ്. സജീവമായ ഒരു ജനകീയ പ്രസ്ഥാനത്തിൻെറ തണലില്ലാത്തവ 'പണം തട്ടിപ്പി'നുള്ളവയായി അധഃപതിക്കാൻ എളുപ്പമുണ്ട്. അതിനാൽ ഓരോ പഞ്ചായത്തിലും കൃഷിക്കാരുടെ സംഘങ്ങളെ സജീവമായി സഹായിക്കുന്ന ജനകീയ സംവിധാനം കെട്ടിപ്പടുക്കണം. ഒരു 'ജനകീയ ആസൂത്രണസമിതി'ക്ക് ഈ രംഗത്തു പലതും ചെയ്യാൻ കഴിയും. അവയുടെ സഹായത്തോടെ പഞ്ചായത്ത് സമിതികൾക്ക് അത്ഭുതങ്ങൾ തന്നെ സൃഷ്ടിക്കാൻ കഴിയും.

ദരിദ്ര കർഷകർക്കും ഇടത്തരം കർഷകർക്കും സഹായം നൽകുന്നതിനായി ഒട്ടേറെ സർക്കാർ പദ്ധതികൾ നിലവിലുണ്ട്. ഇവ കൃഷിക്കാർക്കു ലഭ്യമാക്കുന്ന ഏജൻസികൾ കൂടിയായിരിക്കും ഈ സഹകരണസംഘങ്ങൾ. കൃഷിക്കാർക്കാവശ്യമായവളം, കീടനാശിനികൾ എന്നിവ മിതമായ വിലക്ക് ലഭ്യമാക്കണം. അവരുടെ ഉൽപന്നങ്ങൾക്ക് ന്യായമായ വില ലഭിക്കുമെന്ന് ഉറപ്പുവരുത്തണം. ഇതിനു പ്രതിബന്ധം നിൽക്കുന്ന വ്യാപാരഘടനകളേയും സർക്കാർ നയങ്ങളേയും തിരുത്തിയേതീരൂ.

അങ്ങനെ, നാം വിഭാവനം ചെയ്യുന്ന പണിയെടുക്കുന്ന കൃഷിക്കാരുടെ സഹകരണസംഘങ്ങൾ ഇന്നത്തെ 'ലോൺ സഹകരണ സംഘങ്ങ'ളിൽ നിന്ന് വ്യത്യസ്തമാണ്. പഞ്ചായത്തുകളുടെ നേതൃത്വത്തിൽ, ജനകീയ ആസൂത്രണ സമിതികളുടെ സഹായത്തോടെ പ്രവർത്തിക്കുന്ന ഒരു സഹകരണപ്രസ്ഥാനമാണിത്. ഇത്തരം ഒരു ഘടനാപരമായ മാററമില്ലാതെ കാർഷിക മേഖലയിൽ ഗണ്യമായ പുരോഗതി കൈവരിക്കാനാവില്ല.

എന്നാൽ ഘടനാപരമായ മാററങ്ങൾ മാത്രം പോര. നമ്മുടെ കൃഷിസമ്പ്രദായങ്ങളും ശാസ്ത്രീയമാക്കാൻ തീവ്രയജ്ഞം തന്നെ നടത്തണം. വിള ചേരുവയുടെ പ്രശ്നമുണ്ട്. ഇവിടത്തെ മണ്ണിനും

കാലാവസ്ഥയ്ക്കും അനുയോജ്യമായി ബാഹ്യപ്രചോദനങ്ങളോടു പ്രതികരിച്ച് രൂപപ്പെട്ടുവന്നിട്ടുള്ളതാണ് കേരളത്തിലെ വിളപേരുവ. എന്നാൽ ബാഹ്യപ്രചോദനഘടകങ്ങൾ ഒരു പരിധി കഴിഞ്ഞാൽ ദുഷ്ഫലം വരുത്തും എന്നതിന് സംശയം വേണ്ട. അടുത്ത കാലത്തായി ഇടവിള എന്നനിലക്ക് കൊക്കോക്കു ലഭിച്ച അമിത പ്രാധാന്യം സംഘടിതമായ രീതിയിൽ നടത്തിയ തെററായ ഇടപെടലിൻെറ ഉദാഹരണമാണ്. കുത്തക ഉപഭോഗ വസ്തുവായ അതിൻെറ ഉൽപാദനം വർധിക്കുന്നതോടൊപ്പം വിലകുറച്ച് കൃഷിക്കാരെ വെള്ളത്തിലാക്കുമെന്ന് വളരെ മുമ്പുതന്നെ ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. സ്ഥായിയായ ഡിമാണ്ടുള്ളതും കേരളത്തിനകത്തു തന്നെയുള്ള വ്യവസായങ്ങൾക്ക് അസംസ്കൃത പദാർത്ഥമായി തീരാവുന്നതുമായ വിളകൾ വേർതിരിച്ചറിയുകയും അവയ്ക്ക് പ്രത്യേക പരിഗണന നൽകുകയും വേണ്ടിയിരിക്കുന്നു.

കശുമാവ് അത്തരത്തിൽ പെട്ട ഒന്നാണ്. കശുമാവിൻെറ ഉൽപാദനക്ഷമത വർധിപ്പിക്കുന്നതിൻെറ ഒരു പ്രധാനപ്രശ്നം വിപുലമായ പ്രദേശത്തേക്ക് മുഴുവൻ വ്യാപകമായി കീടനാശിനി തളിക്കുന്നതിനും മററുമുള്ള ഏകീകൃത പ്രവർത്തനത്തിൻെറ അഭാവമാണ്.

വേനൽകൃഷിയായി പയർ വർഗങ്ങൾ കൃഷിചെയ്യുന്നത് പലതുകൊണ്ടും നന്ന്. വിലകൂടുതൽ, വെള്ളം കുറവുമതി, മണ്ണിൻെറ വളക്കൂറുവർധിപ്പിക്കും, എന്നിട്ടും പയർകൃഷി ഇവിടെ വളരെ കുറവാണ്.

മേൽത്തരം നെൽവിത്തുകളുടെ പ്രചാരം കേരളത്തിൽ കുറഞ്ഞുവരികയാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇതിൻെറ കാരണങ്ങൾ അന്വേഷിക്കേണ്ടതുണ്ട്. മാത്രമല്ല നെൽകൃഷി പാടങ്ങൾ തെങ്ങിൻ പറമ്പുകളായി മാറിക്കൊണ്ടിരിക്കുകയാണ്. എന്തിന് കുട്ടനാടൻ പാടശേഖരം പോലും റബർ തോട്ടമായി മാററുന്നതിനാണ് ആലോചന. നെൽകൃഷിയിൽ നിന്നുള്ള സാമ്പത്തിക ലാഭത്തിൻെറ പോരായ്മയാണോ ഇതിൻെറ മുഖ്യകാരണം ? പഠിക്കേണ്ടതുണ്ട്.

കാററു വീഴ്ചാരോഗം തെങ്ങുകൃഷിയെ എങ്ങനെ പ്രതികൂലമായി ബാധിച്ചിരിക്കുന്നു എന്ന കാര്യം എല്ലാവർക്കും അറിവുള്ളതാണ്. ഇതിനുള്ള പ്രതിവിധി ഇനിയും കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല. കാററുവീഴ്ചയില്ലാത്ത പ്രദേശങ്ങളിലും തെങ്ങുകൃഷിയുടെ ഉൽപാദനക്ഷമത ഇടിഞ്ഞുകൊണ്ടിരിക്കുന്നു എന്ന വസ്തുതകേരകൃഷിയുടെ പ്രതിസന്ധിക്കു പിന്നിൽ കൂടുതൽ അടിസ്ഥാനപരമായ ചില പ്രശ്നങ്ങൾ കൂടിയില്ലേ എന്ന സംശയം ഉയർത്തുന്നുണ്ട്.

ഇതിനെല്ലാം പുറമേ വിളകൾക്ക് വളവും വെള്ളവും ആവശ്യമായ തോതിൽ നൽകുന്നതിന് കർഷകന് കഴിയുന്നില്ല. ഇന്ന് കേരളത്തിൽ നിലവിലുള്ള കനാൽ ജലസേചനം ഇവിടത്തെ കുന്നും കുഴിയും നിറഞ്ഞ ഭൂപ്രകൃതിക്ക് അനുയോജ്യമല്ല. ആ ജലം തന്നെ തക്കസമയത്ത് ലഭ്യമാകുന്നുണ്ടോ എന്നതും ആലോചിക്കേണ്ടതു തന്നെ. കിണറുകളിൽനിന്നും കുളങ്ങളിൽ നിന്നും തേവുകയോ പമ്പ് ഉപയോഗിച്ച് ഉയർത്തുകയോ ചെയ്താൽ ഇത് സൗകര്യമായിരിക്കും.

മൂന്നുകാര്യങ്ങൾ ഇതിനു തടസമായി നിൽക്കുന്നു. ഒന്നാമതായി പമ്പുസെററുകൾസ്ഥാപിക്കുന്നതിനുള്ള മൂലധനനിക്ഷേപത്തിൽ ഏറിയതോ കുറഞ്ഞതോ ആയ ഒരു പങ്ക് കർഷകർ വഹിക്കേണ്ടിയിരിക്കുന്നു. കനാൽ ജലസേചനത്തിൽ ഗവൺമെൻറാണ് മുഴുവൻ മൂലധനനിക്ഷേപവും നടത്തുന്നത്. രണ്ടാമതായി വൈദ്യുതി കണക്ഷൻ കിട്ടുകദുസ്സാധ്യം. (ഡീസൽ ആലോചിക്കാൻ വയ്യാത്ത്രത ചെലവേറിയതുമാണ്.) പുറമെ കറൻറ് ചാർജിൻെറ പ്രശ്നം. മൂന്നാമതായി പമ്പുകൾ കേടുവന്നാൽ ഉടനെ നേരെയാക്കാനുള്ള വ്യാപകമായ സംവിധാനമില്ല. സമൂഹത്തിൻെറ അടിത്തട്ടിൽ കിടക്കുന്നവർക്ക് ഉപകരിക്കണമെങ്കിൽ ഗവൺമെൻറിൻെറ നയത്തിൽ കാതലായ മാററങ്ങൾ വരുത്തണം.

മുഖ്യമായും വൻകിട ജലസേചനപധതികളെ ആശ്രയിക്കുന്നതിൽ ഇന്നുള്ള ഊന്നൽ മാററണം. ഇത്തരം ജലസേചനത്തിന് ഒരു ഹെക്ടാറിന് 15,000–20,000 രൂപ മൂലധനനിക്ഷേപം വരുന്നു. പദ്ധതി നിർമാണകാലം 15ഉം 20ഉം കൊല്ലം വരുന്നു. അത്രയും കാലം മുലധനനിക്ഷേപത്തിൽനിൽനിന്ന് വരുമാനമൊന്നുമില്ല. അതിനാൽ യഥാർഥനിക്ഷേപം പിന്നെയും കൂടുന്നു. അവസാനം ഉദ്ദേശിച്ചത്രഗുണം കിട്ടാറുമില്ല. പലിശയും മേൽനോട്ടച്ചെലവുമടക്കം ഒരു ഹെക്ടാറിന് വർഷം 2000 രൂപയിലധികം ഗവൺമെൻറിന് ചെലവുവരുന്നു.

ബദലായി നിർദേശിക്കാനുള്ള ഒരു മാർഗം ഇതാണ് : ഭൂഗർഭജലം ഉപയോഗിക്കുന്നതിനും ചെറുകിടപദ്ധതികൾക്കും ഊന്നൽ കൊടുക്കുക. ഒരു ഹെക്ടാറിൽ കുറവുള്ളവർക്ക് പമ്പു സെററുകളും കറൻറും സൗജന്യമായി നൽകുക.റിപ്പയർ ചെലവുകൂടി ഗവൺമെൻറ് വഹിക്കുക. കൂടുതൽ ഭൂമിയുള്ളവർക്ക് സബ്സിഡിമാത്രംമതി. അഞ്ച് ഹെക്ടാറിൽ കൂടുതലായാൽ സബ്സിഡിയും വേണ്ട.

100 ഹെക്ടർ സ്ഥലത്ത് ജലസേചനം ലഭ്യമാക്കാൻ ഇന്ന് ഗവൺമെൻറിന് ഏതാണ്ട് 20 ലക്ഷം രൂപമൂലധനനിക്ഷേപം

വേണം. പ്രതിവർഷം ഏതാണ്ട് 3 ലക്ഷം രൂപ ചെലവും (12 ശതമാനം പലിശ) സെസ്സായി തിരിച്ചുകിട്ടുന്നത് നന്നെ നിസാരമാണ്. 100 ഹെക്ടർ പ്രദേശത്ത് 100 പമ്പു സെററു സ്ഥാപിച്ചാൽ (പലപ്പോഴും കുറവേ വേണ്ടിവരൂ.) 5–6 ലക്ഷം രൂപയിലധികം മൂലധനനിക്ഷേപം വേണ്ടിവരില്ല. പലിശ ഇനത്തിൽ 1½-2 ലക്ഷം രൂപ പ്രതിവർഷം ലാഭം. കറൻറ് ചെലവ് മൊത്തം 30,000 രൂപയിൽ കൂടുതൽ വരില്ല. അത് വെറുതെ കൊടുത്താലും പിന്നെയും റിപ്പയർ വെറുതെ നടത്താൻ ഇന്നത്തെ മൂലധനനിക്ഷേപരീതിയനുസരിച്ച് പണമുണ്ട്.

നെല്ലിനോടൊപ്പമോ അതിൽകൂടുതലോ പറമ്പുവിളകൾക്ക് പ്രാധാന്യം കൊടുക്കണം. കൊടുക്കാൻ കഴിയുകയും ചെയ്യും. ഒരു ഹെക്ടർ തെങ്ങിൻതോപ്പിന് ജലസേചനം ഉറപ്പുവരുത്തിയാൽ ഉൽപാദനം 5000 തേങ്ങയിൽ നിന്ന് നിഷ്പ്രയാസം 10000 ആയി വർധിപ്പിക്കാം.

## വ്യവസായ മേഖല

വ്യാവസായികമേഖലയിൽ പണിയെടുക്കുന്നവരുടെ ശതമാനം വച്ചുനോക്കിയാൽ കേരളം വ്യവസായികമായി മുന്നിട്ടു നില്ക്കുന്ന സംസ്ഥാനമാണെന്നു തോന്നും. എന്നാൽ വ്യാവസായിക മേഖലയിലെ തൊഴിലാളിയുടെ പ്രതിശീർഷ ഉല്പന്നം പരിശോധിച്ചാൽ വ്യത്യസ്തമായൊരു ചിത്രമാണ് ലഭിക്കുക. അതു അഖിലേന്ത്യാ ശരാശരിയുടെ പകുതിമാത്രമേ വരൂ. ഇതിനുകാരണം അധികം ചികഞ്ഞു നോക്കേണ്ടതില്ല. അങ്ങുമിങ്ങും ഒററപ്പെട്ട ചില വ്യവസായ ശാലകൾ ഒഴിച്ചാൽ കേരളത്തിലെ വ്യവസായവല്ക്കരണം തൊഴിൽ സാന്ദ്രവും ഉല്പാദനക്ഷമത കുറഞ്ഞതുമായ പരമ്പരാഗത സാങ്കേതിക വിദ്യയെ അടിസ്ഥാനമാക്കിയുള്ള കാർഷിക വിഭവങ്ങളുടെ സംസ്കരണത്തിൽ നിന്നു ഏറെയൊന്നും മുന്നോട്ടു പോയിട്ടില്ല. ഉല്പാദനക്ഷമത കുറഞ്ഞ തൊഴിൽ പ്രധാനമായ കയർ കശുവണ്ടി ബീഡി, കൈത്തറി, ഓട്, ഈറനെയ്ത്തൽ, തുടങ്ങി പരമ്പരാഗത വ്യവസായങ്ങൾക്കാണ് നമ്മുടെ വ്യവസായ ഘടനയിൽ ഇന്നും പ്രാമുഖ്യമുള്ളത്. മുഖ്യമായ കുടിൽ വ്യവസായാടിസ്ഥാനത്തിലുള്ള ഈ ഗ്രാമീണവ്യവസായങ്ങൾക്ക് നമ്മുടെ ഗ്രാമീണ സമ്പദ് ഘടനയിൽ സുപ്രധാനമായ സ്ഥാനമുണ്ട്. കാരണം ഭൂമിയുടെ പരിമിതിയും വിളകളുടെ പ്രത്യേകതയും മൂലം ഭൂമിയിൽ പണി ലഭിക്കാത്ത ഗ്രാമീണലക്ഷങ്ങൾക്കു ഉപജീവനമാർഗമാണ് ഈ വ്യവസായങ്ങൾ എല്ലാം തന്നെ, ഈ 'പഴഞ്ചൻ' വ്യവസായങ്ങൾ

ലക്ഷക്കണക്കിന് ഗ്രാമീണരുടെ ജീവിതോപാധിയാണ്. ഈ പരമ്പരാഗത വ്യവസായങ്ങളെ—കൂട്ടത്തിൽ ഒട്ടേറെ ചെറുകിട ലോഹകർമ്മ യന്ത്രാദി വ്യവസായങ്ങളേയും—പാടെ അവഗണിച്ചു കൊണ്ട് ആധുനിക വ്യവസായത്തിൻേറതായ ഒരു സൗധം കെട്ടിപ്പടുക്കാൻ ശ്രമിക്കുന്നത് വിഡ്ഢിത്തമാണ്. ഇതുമൂലമുണ്ടായേക്കാവുന്ന തൊഴിലില്ലായ്മ സൃഷ്ടിക്കുന്ന സാമൂഹ്യാസ്വസ്ഥത ഊഹാതീതമായിരിക്കും. ജനസാമാന്യത്തിൻേറ ജീവിതവൈഷമ്യങ്ങളെ പുല്ലുപോലും വില കല്പിക്കാത്ത ഒരു വികസന പരിപ്രേക്ഷ്യത്തിനേ ഇന്നത്തെ മട്ടിലുള്ളൊരു വ്യവസായവല്ക്കരണ പദ്ധതി നിർദ്ദേശിക്കാനാവൂ.

പൊതുവേ പറഞ്ഞാൽ പരമ്പരാഗത വ്യവസായങ്ങളുടെ പ്രശ്നങ്ങൾ താഴെ പറയുന്നവയാണ്.

1. അസംസ്കൃത പദാർത്ഥങ്ങളുടെ ദൗർലഭ്യം—ഇത് എല്ലാററിനും ബാധകമാണ്. കയററിൻേറ കാര്യത്തിൽ തൊണ്ടിലുള്ള കുത്തക, കശുവണ്ടിയുടെ കാര്യത്തിൽ തോട്ടണ്ടിക്ഷാമം. ബീഡിയുടെ കാര്യത്തിൽ പുകയിലയും ഇലയും പുറത്തുനിന്ന് വരണം, കൈത്തറിയുടെ കാര്യത്തിൽ നൂലിനു പുറത്തുള്ള മില്ലുകാരെ ആശ്രയിക്കണം, ഓട്—ഇഷ്ടികയുടെ കാര്യത്തിൽ വിറകിൻേറ ക്ഷാമം, പനമ്പുനെയ്ത്തിൽ ഈററയുടെ ക്ഷാമം....ഇങ്ങനെ പോകുന്നു. ഇതിനു പരിഹാരം കാണുകതന്നെ വേണം. തെങ്ങിൻേറ ഉൽപാദനക്ഷമതയും തൊണ്ടുശേഖരണത്തിൻേറ പ്രവർത്തനക്ഷമതയും വർധിപ്പിക്കുക, കശുമാവ്കൃഷി വ്യാപിപ്പിക്കുകയും മെച്ചപ്പെടുത്തുകയും ചെയ്യുക തുടങ്ങി പല നടപടികളും ഇതിനുവേണ്ടി സ്വീകരിക്കേണ്ടിവരും.

2. ഈ വ്യവസായങ്ങളിൽ ഭൂരിഭാഗത്തിനും നേരിടേണ്ടിവരുന്ന മറെറാരു പ്രശ്നം മധ്യവർത്തിയുടേതാണ്. ഉൽപന്നങ്ങളിൽ നല്ലൊരു ശതമാനം കയററി അയക്കുന്നു. ചെറുകിട ഉൽപാദകർക്കും തൊഴിലാളികൾക്കും അതിനുള്ള സംവിധാനമില്ല. അവരുടേതായ, കാര്യക്ഷമമായി പ്രവർത്തിക്കുന്ന മാർക്കററിങ് സഹകരണസംഘങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.

3. ഈ വ്യവസായങ്ങളുടെ ഉല്പന്നങ്ങൾക്കെല്ലാം കമ്പോളത്തിൽ കൂടുതൽ സംഘടിതമായ മേഖലകളിൽ നിന്നുള്ള ചരക്കുകളിൽ നിന്നോ അല്ലെങ്കിൽ പകരം ചരക്കുകളിൽ നിന്നോ രൂക്ഷമായ മൽസരത്തെ നേരിടേണ്ടിവരുന്നു. കശുവണ്ടിക്ക് ആഫ്രിക്കൻ കശുവണ്ടിയും കയററിന് യൂറോപ്പിലും മററു വികസിതരാജ്യങ്ങളിലെ കയറുവ്യവസായ ഉല്പന്നങ്ങളും കൃത്രിമനാരുല്പന്നങ്ങളും ഭീഷ

ണിയാണ്. പവ്വർലൂം മേഖല കൈത്തറിയുടെ കമ്പോളത്തെ കീഴട ക്കിക്കൊണ്ടിരിക്കുന്നു. പനമ്പ്നെയ്ത്ത്, കുട്ടനെയ്ത്ത്, പായ നെയ്ത്ത് തുടങ്ങിയ നിരവധി ഗ്രാമീണ കൈവേലകൾക്കെല്ലാം ഭീഷണിയായി പുതിയ ഫാക്ടറി ചരക്കുകൾ രംഗത്തുവരുന്നു. മാറിവരുന്ന കമ്പോള അഭിരുചിക്കനുസൃതമായി നമ്മുടെ ഗ്രാമീണ വ്യവസായങ്ങൾ പരിഷ്കരിക്കേണ്ടതുണ്ട്.

4. കാർഷിക മേഖലയിലും ഒച്ചിഴയുന്ന വേഗതയിൽ മാത്രം വളരുന്ന ആധുനിക വ്യവസായ മേഖലയിലും തൊഴിൽ ലഭിക്കാത്ത വർക്കെല്ലാം അടിഞ്ഞുകൂടാവുന്ന മേഖലയായി തീർന്നിരിക്കുന്നു പരമ്പരാഗത വ്യവസായങ്ങൾ. ഇത് ഈ മേഖലയിലെ തൊഴിലില്ലാ യ്മ രൂക്ഷമാക്കുന്നു. കൂലി എത്ര ഉയർത്തിയാലും തൊഴിലില്ലാ യ്മമൂലം ഉപജീവനത്തിനുള്ള വരുമാനം വ്യവസായത്തിൽനിന്ന് തൊഴിലാളികൾക്ക് ലഭിക്കാതെ പോകുന്നു. കൂടുതൽ അസംഘടിത രായ തൊഴിലാളികളെ കുറഞ്ഞകൂലിക്കു വേലക്കുകിട്ടുന്ന അയൽ സംസ്ഥാനങ്ങളിലേയ്ക്കു പല വ്യവസായങ്ങളും കുടിയേറുന്നത് പ്രശ്നത്തെ കൂടുതൽ സങ്കീർണമാക്കുന്നു.

5. താണസാങ്കേതിക നിലവാരവും കുറഞ്ഞ ഉൽപാദനക്ഷമ തയുമാണ് ഇവയ്ക്ക് പൊതുവായുള്ള മറെറാരു പരിമിതി. ആത്യ ന്തികമായി, ആധുനികവൽക്കരിക്കാതെ, ഈ വ്യവസായങ്ങൾക്കൊ ന്നും നിൽക്കക്കള്ളിയില്ല. തൊഴിലില്ലായ്മ വർധിക്കുമെന്നതിനാൽ ഇന്ന് ആധുനികവൽക്കരണം എതിർക്കപ്പെടുന്നു. വ്യാപകമായ തൊ ഴിലില്ലായ്മ സൃഷ്ടിക്കാത്ത, എന്നാൽ തൊഴിലാളികളുടെ അധ്വാ നഭാരത്തേയും ഉല്പന്നത്തിന്റെ ഗുണത്തേയും മെച്ചപ്പെടുത്തുന്ന നാടിനുചേർന്ന സാങ്കേതിക വിദ്യകളെ സ്വീകരിക്കാൻനാം തയ്യാറാ വണം. ഒരു വശത്ത് പുതിയ മേഖലകളിൽ ആധുനികവ്യവസായങ്ങ ളുടെ അടിത്തറ വികസിപ്പിച്ച് കൂടുതൽ തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കുകയും മറുവശത്ത് പരമ്പരാഗതവ്യവസായങ്ങളെ ക്രമേ ണ ആധുനികവൽക്കരിക്കുകയും ചെയ്യുന്ന ഒരു ദ്വിമുഖ പരിപാടി ആസൂത്രണം ചെയ്യേണ്ടിയിരിക്കുന്നു.

ഇങ്ങനെ നോക്കുമ്പോൾ നമ്മുടെ പരമ്പരാഗത വ്യവസായങ്ങൾ വന്നുപെട്ടിരുക്കുന്ന ദൂഷിത വലയത്തിൽ നിന്ന് അവയെ വിമോ ചിപ്പിക്കുന്നതിൽ ആധുനിക വ്യവസായങ്ങളുടെ ദ്രുതഗതിയിലു ള്ള വളർച്ചക്ക് വലിയൊരു പങ്കു വഹിക്കാനുണ്ടെന്നു കാണാം. എന്നാൽ ഈ പ്രക്രിയ ഇവിടെ മുരടിപ്പിലാണ്. ആധുനിക വ്യവ സായ വളർച്ചയിൽ ഏററവും പിന്നണിയിൽ നില്ക്കുന്ന സംസ്ഥാ നങ്ങളിലൊന്നാണ് കേരളം.

ഇതിന് കാരണമായി എല്ലാവരും ഉയർത്തിപ്പിടിക്കുന്ന ഒന്നാണ് തൊഴിൽരംഗത്തെ അരക്ഷിതാവസ്ഥ–തൊഴിൽ സമരങ്ങളുടെ ആധിക്യം. തൊലിപ്പുറമെയല്ലാതെ, ആഴത്തിൽ പരിശോധിച്ചുനോക്കിയാൽ ഇതു ശരിയല്ലെന്നു കാണാം. മഹാരാഷ്ട്ര അടക്കം പല സംസ്ഥാനങ്ങളിലും കേരളത്തെക്കാൾ കൂടുതൽ പണിമുടക്കുകളും സമരങ്ങളും നടക്കുന്നുണ്ടെന്നാണ് സ്ഥിതിവിവരക്കണക്കുകൾ കാണിക്കുന്നത്. ഒരു ഭാഗത്ത് കേരളത്തിലെ മുതലാളിമാരും മറു ഭാഗത്ത് കേരളത്തിനു കിട്ടേണ്ട പദ്ധതികൾ തട്ടിയെടുക്കാൻ ശ്രമിക്കുന്നവരുമാണ് ഈ ദുഷ്പ്രചരണം നടത്തുന്നത്. ശ്രദ്ധാലുവായ ഒരു വ്യവസായ വകുപ്പും ഉൽബുദ്ധമായ ട്രേഡ് യൂണയൻ പ്രസ്ഥാനവും ഒത്തു ശ്രമിക്കുകയാണെങ്കിൽ ഈ 'പ്രശ്ന' ത്തിനു പരിഹാരം കാണാൻ സാധിക്കും.

ഇവിടെ വേണ്ടത്ര അസംസ്കൃത പദാർഥങ്ങൾ ഇല്ലെന്നാണ് മറെറാരു കാരണമായി, പറയുക പതിവ്. 'അസംസ്കൃത പദാർഥങ്ങളെ'ക്കുറിച്ചുള്ള തെററായ ധാരണയാണതിനു കാരണം. ആവശ്യമായ സാങ്കേതിക പരിജ്ഞാനം വളർത്തിയെടുത്താൽ എന്തിനെയും അസംസ്കൃത പദാർഥമാക്കി മാററാം. എങ്കിലും ഇരുമ്പും കൽക്കരിയും അതുപോലെ അത്യാവശ്യമായ മററു വസ്തുക്കളും ഇല്ലാതെ എന്തു വ്യവസായവൽക്കരണം എന്ന് ചിലർ ചോദിക്കാറുണ്ട്. ഇവ അന്യസംസ്ഥാനങ്ങളിൽ നിന്ന് കൊണ്ടുവന്നുകൂടെ എന്നു ചോദിക്കുമ്പോൾ പലരും അംഗീകരിക്കുന്നില്ല. കടത്ത് ചെലവിന്റെ പ്രശ്നം എടുത്തിടുന്നു. എന്നാൽ ജപ്പാൻ ഇത് രണ്ടും പതിനായിരക്കണക്കിന് കിലോമീററർ ദൂരത്തുനിന്ന്, ഇന്ത്യയിൽനിന്നുപോലും, ഇറക്കുമതി ചെയ്ത് ലോകത്തിലെ ഏററവും വലിയ ഉരുക്കുൽപാദക രാജ്യങ്ങളിലൊന്നായി വളർന്നു. കേരളത്തിലേക്ക് വൻ തോതിൽ കൽക്കരിയും ഇരുമ്പയിരും മററു ധാതുക്കളും ഇറക്കുമതി ചെയ്ത് ഇവിടത്തെ ആധുനിക വ്യവസായത്തിന്റെ അടിത്തറ വിശാലമാക്കാൻ സാങ്കേതിക തടസ്സമൊന്നുമില്ലെന്നർഥം. ഇതോടൊപ്പവും ഇതിനായും റെയിൽവെ കടത്തുസൗകര്യവും (പാളങ്ങൾ ഇരട്ടിപ്പിക്കുക മുതലായവ) ജലമാർഗത്തിലൂടെയുള്ള കടത്തു സൗകര്യവും വർധിപ്പിക്കേണ്ടതുണ്ട്. ഇതും അതിപ്രധാനമായ ഒരു വികസനപ്രവർത്തനമാണ്. കേരളം ഇന്ന് മുഖ്യമായും അസംസ്കൃത പദാർഥങ്ങൾ, ലോഹമണൽ, റബർഷീററ്, കൊപ്ര, വനവിഭവങ്ങൾ എന്തിന്, വൈദ്യുതിപോലും–കയററി അയക്കുന്ന ഒരു സംസ്ഥാനമാണ്, വികസ്വരരാജ്യത്തിലെ ഒരു അവികസിത സംസ്ഥാനം–ഇവിടെ ഉണ്ടാകുന്ന അസംസ്കൃത സാധനങ്ങൾ സംസ്കരിക്കാനും മററു സംസ്ഥാനങ്ങളിൽനിന്ന് അസംസ്കൃത

പദാർത്ഥങ്ങൾ ഇറക്കുമതി ചെയ്യാനും ഒരു പുതിയ വ്യാവസായിക നയം തന്നെ ആവശ്യമായിരിക്കുന്നു. കേരളത്തെ വൻതോതിൽ വ്യവസായ വൽക്കരിക്കാനുള്ള ഒരു നയം.

കേരളത്തിന്റെ വ്യാവസായിക പിന്നോക്കാവസ്ഥയുടെ വേരുകൾ സ്വാതന്ത്ര്യത്തിനുമുമ്പുള്ള കേരള സമ്പദ്ഘടനയുടെ ചരിത്രത്തിൽ തേടണം. അന്തർദേശീയ തൊഴിൽ വിഭജനത്തിലേക്കും അന്താരാഷ്ട്രീയ സമ്പദ്‌വ്യവസ്ഥയിലേക്കുമുള്ള കേരളത്തിന്റെ രംഗപ്രവേശനത്തിന്റെ പ്രത്യേകതകൾ നാം പരിശോധിക്കണം. കൊളോണിയൽ മേധാവിത്വത്തിനുകീഴിൽ കേരള സമ്പദ്ഘടനയിൽ വന്നുചേർന്ന വൈകല്യങ്ങൾ പഠിക്കണം.

എന്നാൽ ന്യായമായും ഒരാൾ ചോദിച്ചേക്കാം. ഇന്നു ബ്രിട്ടീഷുകാരല്ലല്ലോ നമ്മെ ഭരിക്കുന്നത്. എന്തുകൊണ്ട് കേരളത്തിന്റെ വ്യവസായിക പിന്നോക്കാവസ്ഥ തുടർന്നു ? ഇതര സംസ്ഥാനങ്ങളുടെ പിന്നണിയിലേക്ക് കൂടുതൽ കൂടുതൽ നാം പോയിക്കൊണ്ടിരിക്കുന്നു ? കേന്ദ്ര–സംസ്ഥാന സർക്കാരുകളുടെ അടിസ്ഥാന സാമ്പത്തികവികസന നയങ്ങളുടെ വിമർശനകരമായ ഒരു പരിശോധന ഒഴിവാക്കാനാവില്ല. ഇവയിൽ അടിസ്ഥാനപരമായ ഒരു പൊളിച്ചെഴുത്തില്ലാതെ ദ്രുതഗതിയിലുള്ള വ്യവസായവല്ക്കരണം ഒരു മരീചികയായി തുടരും.

മുതലാളിത്ത വളർച്ചയുടെ ഒരു നിയമം ഉണ്ട്: മുന്നേറിയത് വീണ്ടും മുന്നേറുന്നു. പിന്നിലായത് കൂടുതൽ പിന്തള്ളപ്പെടുന്നു, ഈ നിയമമാണ് കേരളത്തിന്റെ വ്യവസായവൽക്കരണത്തിന് തടസമായി നിൽക്കുന്നത്. ഗവൺമെന്റിന്റെ ലൈസൻസിങ് നയങ്ങൾക്കും, അസംസ്കൃതപദാർത്ഥങ്ങൾ ഇരുമ്പ്, സിമൻറ് മുതലായ നിർമാണപദാർത്ഥങ്ങൾ എന്നിവയുടെ വിതരണത്തിലും മാററമുണ്ടാക്കിക്കുകയും കേരളത്തിൽ നിന്ന് ഒപ്പിയെടുക്കുന്ന മൂലധനത്തിന്റെ നല്ലൊരു ശതമാനം കേരളത്തിൽ നിക്ഷേപിക്കാൻ നിർബന്ധിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. കേരളത്തിന്റെ പ്രത്യേക പ്രശ്നങ്ങൾക്ക് പരിഗണനന നൽകുന്ന വിഭവ വിതരണനയം രൂപം കൊള്ളേണ്ടിയിരിക്കുന്നും പ്രശ്നം ലളിതമല്ലെന്നു ചുരുക്കം.

ചിത്രം ഒട്ടും ആവേശകരമല്ല എന്നു തുറന്നു പറയേണ്ടിയിരിക്കുന്നു. ഒരു വശത്ത് തകരുന്ന പരമ്പരാഗത വ്യവസായങ്ങളുടെ ലോകം. മറുവശത്ത് മുരടിച്ചുനിൽക്കുന്ന ആധുനിക വ്യവസായങ്ങളുടെ ലോകം പഴയതു നഷ്ടപ്പെട്ടു. പുതിയതൊട്ടു ലഭിച്ചിട്ടുമില്ല. ഇതാണ് നമ്മുടെ ദുരവസ്ഥ. ഈ പിന്നോക്കാവസ്ഥയുടെ ദൂഷിതവലയം മുറിച്ചു കടക്കുന്നതിന് പൊതുമേഖലയ്ക്ക് വലിയൊരു പങ്ക് വഹിക്കാൻ കഴിയും.

എന്നാൽ ഇന്നു തുടരുന്ന പൊതുമേഖലാ വികസനം ആകെ തുടരണം. കാര്യക്ഷമതയില്ലായ്മയുടേയും നിരുത്തരവാദിത്തത്തിന്റേയും നഷ്ടക്കച്ചവടത്തിന്റേയും പര്യായമായി തീർന്നിരിക്കുകയാണ് പൊതുമേഖലാസ്ഥാപനങ്ങൾ. 1982–83 ലെ ഓഡിററു പ്രകാരം ഇവയുടെ മൊത്തം നഷ്ടം 36 കോടി രൂപയാണ്. ഈ കമ്പനികൾ നിലനില്ക്കുന്നതാവട്ടെ ഗവൺമെൻറ് പൊതുഖജനാവിൽ നിന്നുകൊടുക്കുന്ന ധനസഹായത്തെ ആശ്രയിച്ചാണ്. രാഷ്ട്രീയക്കാരുടെ അനധികൃതമായ ഇടപെടലുകൾ, തൊഴിലാളികളുടെ താല്പര്യമില്ലായ്മ, ഉദ്യോഗസ്ഥൻമാരുടെ സങ്കുചിത വീക്ഷണം എന്നിങ്ങനെ പല കാര്യങ്ങളേയും കുറിച്ച് വാചാലമായി പ്രസംഗിക്കും. എന്നാൽ കൂടുതൽ അടിസ്ഥാനപരമായ പലകാര്യങ്ങളും പൊതുമേഖലയുടെ വികസനം സംബന്ധിച്ച ചർച്ചകളിൽ നിന്നു വിട്ടുപോകുന്നു.

ഒന്നാമതായി പൊതുമേഖലാ വികസനം സംബന്ധിച്ച് സമഗ്രമായ ആസൂത്രണം ഇല്ല എന്നുള്ളതാണ്. കേരളത്തിലെ വ്യവസായങ്ങളുടെ കമ്പോളം ദേശീയ കമ്പോളത്തിന്റെ ഭാഗമാണ്. ഈ രംഗത്തു വർധിച്ചു വരുന്ന കുത്തക സ്വഭാവവും കേന്ദ്രീകരണവും നിമിത്തം പുതുതായി ഒരാൾക്കുകടന്നുവരാനുള്ള പ്രതിബന്ധങ്ങൾ വളരെയാണ്. കേരളത്തിൽ സ്ഥാപിക്കപ്പെടുന്ന ആധുനിക വ്യവസായങ്ങളുടെ അസംസ്കൃത വസ്തുക്കൾക്കുവേണ്ടി ദേശീയ കമ്പോളങ്ങളിൽ കുത്തകകളോടുമൽസരിച്ചു മാത്രമേ മുന്നേറുവാൻ കഴിയുകയുള്ളു. ഇതുപോലെ തന്നെയാണ് ഉല്പന്നങ്ങൾ വിററഴിക്കാനുള്ള പ്രശ്നങ്ങളും.

അതുകൊണ്ടു ഉല്പാദനം ഉപഭോക്തൃ സ്ഥാപനങ്ങളെ പരസ്പര പൂരകമാക്കികൊണ്ടുള്ള പൊതുമേഖലാ സ്ഥാപന ശൃംഖല നാം ആസൂത്രണം ചെയ്യണം. ഇലക്ട്രിസിററി ബോർഡ്, പൊതുമരാമത്ത് ട്രാൻസ്പോർട്ട് മുതലായ വകുപ്പുകളിലേക്കായി വർഷം പ്രതി ചുരുങ്ങിയത് 20–25 കോടിരൂപയുടെ സാധനങ്ങൾ വാങ്ങുന്നുണ്ട്. ഇതിൽ തൊണ്ണൂറുശതമാനവും കേരളത്തിനകത്തുതന്നെയുണ്ടാക്കാവുന്നതാണ്. അവയുണ്ടാക്കുന്ന വ്യവസായങ്ങൾ ആസൂത്രണം ചെയ്യണം. ഇന്നത്തെ സ്ഥിതി ഇതല്ല. ഉദാഹരണത്തിന് കേരളാ ഗവൺമെൻറിന്റെ കീഴിലുള്ള ഒരു സ്ഥാപനമാണ് ഡ്രഗ്സ് ആൻറ് ഫാർമസ്യൂട്ടിക്കൽസ്, ഈ സ്ഥാപനത്തിന്റെ ഉല്പന്നങ്ങളും സർക്കാർ ആരോഗ്യ വകുപ്പിന്റെ ആവശ്യങ്ങളും തമ്മിൽ യാതൊരുപൊരുത്തവുമില്ല. ഫലം എന്ത്? സർക്കാർ മരുന്നു ഫാക്ടറിയിൽ ചരക്കുകൾ കെട്ടികെടക്കുമ്പോൾ സർക്കാർ ആശുപത്രിക്കുവേണ്ടി മരുന്നുകൾ ബോംബേയിലേയും മററും സ്വകാര്യകമ്പനികളിൽ നിന്നുവാങ്ങുന്നു.

കേരള ഗവൺമെൻറിൻെറ നിയന്ത്രണത്തിലുള്ള മിക്ക കമ്പനിക ളിലേയും സാങ്കേതികവിദ്യ പഴഞ്ചനും കാലഹരണപ്പെട്ടതുമാണ്. ഇതാണ് കമ്പോളത്തിൽ പിടിച്ചു നിൽക്കാൻ കഴിയാതെ പോകുന്ന ത്. ഇവയുടെ ഉല്പന്നങ്ങളാണെങ്കിൽ കമ്പോളത്തിൽ മാറി വരുന്ന അഭിരുചികളുമായി യാതൊരു ബന്ധവുമില്ല. തിരുവനന്തപുര ത്തെ റബർ വർക്സിൻെറ കാര്യം ഈ അവസരത്തിൽ സ്മരണീയമാ ണ്. റബർ വർക്സിനെ രക്ഷിക്കാനുള്ള അന്തിമശ്രമമെന്ന നില ക്ക് ട്രാൻസ്പോർട്ട് കോർപ്പറേഷനുമായി അതിനെ സംയോജിപ്പി ച്ചിരിക്കുകയാണ്. ഇതു സ്വാഗതാർഹമാണെങ്കിലും സാങ്കേതിക വിദ്യയെയും ഉല്പന്നങ്ങളേയും നവീകരിക്കുന്നതിന് ഒരു പദ്ധ തി ആസൂത്രണം ചെയ്തില്ലെങ്കിൽ രക്ഷകൻെറ അന്തകനയായി റബർ വർക്സ് മാറിക്കൂടായ്കയില്ല.

ആധുനിക മാനേജ്മെൻറ് രീതികൾ, സാങ്കേതിക ഗവേഷണം, കമ്പോള ഗവേഷണം ഇവയെല്ലാം ഇന്നത്തെ പൊതുമേഖലാ സ്ഥാപ നങ്ങൾക്ക് അന്യമാണ്. ഉദ്യോഗസ്ഥ മേധാവിത്വത്തിൻേറയും വ്യവസായവുമായ പുലബന്ധമില്ലാത്ത രാഷ്ട്രീയ ഭിക്ഷാംദേഹി കളുടേയും വിളയാട്ടത്തിനു കീഴിൽ ഇവയെല്ലാം ദിവാസ്വപ്നമാ യിരിക്കും. പൊതുമേഖലാ സ്ഥാപനങ്ങൾക്കായ ഒരു പ്രൊഫഷനൽ മാനേജിരിയൽ കേഡർ സംവിധാനത്തെക്കുറിച്ചു ചിന്തിക്കേണ്ടിയി രിക്കുന്നു.

അപ്പോൾ, നമ്മുടെ മുന്നിലുള്ള കടമകൾ വളരെ സങ്കീർണമാ ണ്: പരമ്പരാഗത വ്യവസായങ്ങളെ പുനരുദ്ധരിക്കേണ്ടിയിരിക്കു ന്നു. അധ്വാനഭാരം കുറയ്ക്കുന്ന, വലിയ തോതിൽ തൊഴിലില്ലാ യ്മ സൃഷ്ടിക്കാത്ത നാടിന്നു ചേർന്ന സാങ്കേതിക വിദ്യകൾ ഈ മേഖലയിലേക്ക് പടിപടിയായി കടത്തിക്കൊണ്ടുവരണം. വ്യാവസാ യിക ഉല്പന്നങ്ങളും വൈവിധ്യമുള്ളതാക്കണം; ആധുനികവല്ക്കര ണം. ഇതിനെല്ലാം ആവശ്യമായ ഗവേഷണവും പഠനവും വേണം. ഇട ത്തട്ടുകാരെ ഒഴിവാക്കുകയും സഹകരണമേഖലയെ ശക്തിപ്പെടുത്തു കയും ചെയ്യണം. പുതിയ കമ്പോളങ്ങൾ കണ്ടുപിടിക്കുന്നതിന് വിപണനരംഗത്ത് സർക്കാർ ഇന്നത്തേക്കാൾ പതിന്മടങ്ങ് ശക്തിയോ ടെ ഇടപെടണം. ഇവയോടൊപ്പം ആധുനിക വ്യവസായ വികസന ത്തിലും ശ്രദ്ധ പതിപ്പിക്കണം. ആസൂത്രണത്തിൻേറയും ഗവേഷണ ത്തിൻേറയും സർക്കാരിൻെറ ചിട്ടയായ ഇടപെടലിൻേറയും അഭാവ മാണ് ഇന്നത്തെ പിന്നോക്കാവസ്ഥയുടെ കാരണങ്ങളിലൊന്ന് എന്നതിനു തർക്കമില്ല. ഇതെങ്കിലും പരിഹരിക്കാൻ ഇന്നു നമുക്കു കഴിയണം.

# പശ്ചാത്തല സൗകര്യങ്ങൾ

## വൈദ്യുതി

സമ്പദ്ഘടനയുടെ വളർച്ചക്ക് അത്യാവശ്യമായ രണ്ടുപശ്ചാത്തല സൗകര്യങ്ങളാണ് വൈദ്യുതിയും ഗതാഗത സൗകര്യങ്ങളും. വൈദ്യുതിയുടെ വികസനം ഇന്ന് ഒട്ടേറെ ചർച്ചയ്ക്കു വിഷയീഭവിച്ചിട്ടുണ്ട്. ഇതിൽ പരിഷത്ത് പ്രധാനപ്പെട്ട ഒരു പങ്ക് വഹിച്ചിട്ടുണ്ട്. ഊർജ്ജ വികസന നയം രൂപീകരിക്കുന്നതു സംബന്ധിച്ച് പരിഷത്തിന് വ്യക്തമായ അഭിപ്രായം ഉണ്ട്. ഊർജത്തിൻെറ കാര്യത്തിൽ—വൈദ്യുതി ഊർജം മാത്രമല്ല, താപ ഊർജവും—കേരളത്തിൻെറ സ്ഥിതി വളരെ ദയനീയമാണ്. എന്നു മാത്രമല്ല വളരെ സന്നിഗ്ധവും ആണ്.

കേരളത്തിൽ അറിയപ്പെട്ട കൽക്കരി നിക്ഷേപങ്ങളോ എണ്ണയോ ഇല്ല. വീട്ടാവശ്യങ്ങൾക്കായി നാം വിറകിനെയാണ് മുഖ്യമായും ആശ്രയിക്കുന്നത്. നാളുകൾ കഴിയുന്തോറും വിറകിൻെറ ലഭ്യതകുറഞ്ഞുവരുന്നു; ഇന്ധനക്ഷാമം ഏറുന്നു. കേരളം ഊർജ ദരിദ്രമാണ്.

ജല വൈദ്യുത സമ്പത്തിൻെറ സുലഭത വെറും മിഥ്യയാണ്. നമ്മുടെ ലഭ്യമായ ജലവൈദ്യുതി സാധ്യതകൾ പൂർണമായി വിനിയോഗിച്ചാൽ പോലും വിദൂരമല്ലാത്ത ഭാവിയിൽ തന്നെ നാം വൈദ്യുതി കമ്മി നേരിടേണ്ടിവരും. കഴിഞ്ഞ വർഷം നാം അനുഭവിക്കേണ്ടി വന്ന പവ്വർ കട്ടിനു കാരണം അധികൃതരുടെ ദീർഘ വിക്ഷണമില്ലായ്മയാണ്. 1970ൽ തന്നെ ഇത്തരം ഒരു ഊർജ കമ്മിയുടെ സംഭാവ്യതയെക്കുറിച്ചും അതിൻെറ പരിഹാരത്തെ കുറിച്ചും പരിഷത്ത് മുന്നറിയിപ്പു നല്കിയിരുന്നതാണ്.

ബന്ധപ്പെട്ടവർക്ക് ദീർഘകാല ആവശ്യങ്ങളെപ്പററിയും അവ എങ്ങനെ തൃപ്തിപ്പെടുത്താമെന്നതിനെപ്പററിയും യാതൊരു ആലോചനയുമില്ലെന്നുതോന്നും. വരുന്ന ഇരുപതുകൊല്ലം എന്നത് വളരെ നീണ്ടൊരു കാലമല്ല. ഈ കാലഘട്ടത്തിൽ വരുന്ന വൈദ്യുതി ആവശ്യത്തെപ്പററി കേരള പ്ലാനിംങ് ബോർഡിൻെറ ഊർജത്തിനായുള്ള ടാസ്ക്ഫോഴ്സ് ഒരു പഠനം നടത്തിയിട്ടുണ്ട്; വൈദ്യുതിക്കായുള്ള ടാസ്ക്ഫോഴ്സും പഠനം നടത്തിയിട്ടുണ്ട്. ഈ ഇരുപതു കൊല്ലത്തിനുള്ളിൽ നമുക്ക് പണിതീർക്കാവുന്ന പദ്ധതികൾക്കു പരിമിതിയുണ്ട്. ഏററവും വേഗത്തിൽ പണിനടത്തിയാൽ പോലും —ഇടുക്കി രണ്ടും മൂന്നും ഘട്ടങ്ങൾ, ശബരിഗിരി കുററ്യാടി, ആഗ്മെൻേറഷൻ, ഇടമലയാർ, കക്കാട്, ലോവർ പെരിയാർ, പാണ്ടിയാർ,

കാരപ്പാറ, മാനന്തവാടി, പെരിങ്ങൽക്കുത്ത്, വലതുകര, പെരിഞ്ചാൻകുട്ടി, അതിരപ്പിള്ളി, ചോളത്തിപ്പുഴ പൂയാൻകുട്ടി എന്നീ പദ്ധതികൾ—മൊത്തത്തിന്റെ 85 ശതമാനം മാത്രമേ തീർക്കാൻ പററൂ. ഇവയെല്ലാം വിജയകരമായി പൂർത്തീകരിച്ചാൽപോലും കേരളത്തിന്റെ വൈദ്യുതി ആവശ്യത്തെ തൃപ്തിപ്പെടുത്താൻ കഴിയില്ല എന്നാണ് കണക്കുകൾ തെളിയിക്കുന്നത്.

ജല വൈദ്യുതി നിലയങ്ങൾ ഇതിലധികം സാധ്യമല്ല. പിന്നെ എങ്ങനെ ആവശ്യങ്ങൾ നിവർത്തിക്കും ? കൽക്കരി താപനിലയങ്ങൾ സ്ഥാപിക്കണമെന്നതാണ് പരിഷത്തിന്റെ നിർദ്ദേശം. അതിനായി വൻതോതിൽ കൽക്കരി ഇറക്കുമതി ചെയ്യണം. തെർമൽ സ്റേറഷനുകളുടെ ഫലമായുണ്ടാകുന്ന മലിനീകരണം പരമാവധി കുറയ്ക്കുവാൻ പററുന്ന സാങ്കേതിക വിദ്യകൾ ഇന്നു ലഭ്യമാണെന്നും കേരളത്തിൽ മൂന്നു നാലു സ്ഥലങ്ങളിലായി കൽക്കരി ശേഖരങ്ങൾ സ്ഥാപിക്കണമെന്നും ഒക്കെ പരിഷത്ത് ആവശ്യപ്പെടുകയുണ്ടായി. തെർമൽസ്റേറഷനുകളുടെ കാര്യത്തിൽ വൈദ്യുതി ബോർഡിന് കഠിനമായ എതിർപ്പാണുള്ളത്. ഇത് അബദ്ധമാണ്. ഒന്നു രണ്ടു കൊല്ലത്തിനിടയിൽ താപനിലയത്തിന്റെ പണി തുടങ്ങിയില്ലെങ്കിൽ നാം വിഷമിക്കും. ആസൂത്രണം എന്നു പറയുന്നത് അന്നന്നത്തെ കാര്യങ്ങൾ നോക്കുന്നതല്ലല്ലോ.

അണുശക്തയില്ലേ എന്നു ചോദിച്ചേക്കാം. കേരളത്തിൽ അണുശക്തി നിലയങ്ങൾ ഇപ്പോൾ സ്ഥാപിക്കുന്നതിനോട് രണ്ടു കാരണങ്ങൾ കൊണ്ട് പരിഷത്തിന് യോജിപ്പില്ല. ഒന്നാമതായി അണുനിലയങ്ങളുടെ പദാർത്ഥ പ്രശ്നങ്ങളും സാങ്കേതിക പ്രശ്നങ്ങളും പലതും ഇനിയും പരിഹരിക്കേണ്ടതായിട്ടാണിരിക്കുന്നത്. ഇന്നത്തെ നിലയിൽ 10–15 കൊല്ലം കൊണ്ടേ ഒരു നിലയം പണി ചെയ്തു തീർക്കാനാവൂ. അന്ന് ഊർജത്തിന്റെ ഉല്പാദനച്ചിലവാകട്ടെ കൽക്കരി നിലയങ്ങളേക്കാൾ കൂടുതലായിരിക്കും താനും.

രണ്ടാമതായി കേരളത്തെപ്പോലെ ഇത്ര ജനനിബിഢമായ ഒരു സംസ്ഥാനത്ത് ഗുരുതരമായ ഒരു ന്യൂക്ലീയർ അപകടം ഉണ്ടായലത്തെ അനന്തര ഫലങ്ങൾ ഊഹിക്കാനാവാത്തവിധം ഗുരുതരമാണ്. ഇവ കൊണ്ടെല്ലാം ഇന്ന് നാം അടിയന്തരമായി ഊന്നേണ്ടത് കൽക്കരി താപ നിലയങ്ങൾ പണിയുന്നതിന് തന്നെയാവണം.

വൈദ്യുതിയുടെ സുലഭവും കൃത്യവുമായ ലഭ്യത വ്യവസായവല്ക്കരണത്തിൽ ഒരു പ്രധാന ഘടകമാണ്. എന്നാൽ നിജമായ വോൾട്ടത, കൃത്യമായ സപ്ലൈ തുടങ്ങിയ കാര്യങ്ങൾ ഉപഭോക്താക്കളെ സംബന്ധിച്ചിടത്തോളം ദിവാസ്വപ്നങ്ങളായി കഴിഞ്ഞിരിക്കുന്നു.

കേരളത്തിലെ എല്ലാ ഗ്രാമങ്ങളും വൈദ്യുതീകരിച്ചതായി ബോർഡ് കൊട്ടിഘോഷിക്കുന്നു. തെററിദ്ധരിപ്പിക്കുന്ന ഒരു വാദമാണിത്. ഗ്രാമം എന്ന വാക്കുകൊണ്ട് ഇന്ത്യയിലെ മററുസംസ്ഥാനങ്ങളിൽ ഉദ്ദേശിക്കുന്ന അർത്ഥമല്ല കേരളത്തിൽ. ശരാശരി ഇന്ത്യൻ ഗ്രാമത്തിൻെറ 7–8 മടങ്ങുവലിപ്പമുണ്ട് കേരളത്തിലെ റവന്യുവില്ലേജിന്. അതിൻെറ ഒരു മൂലക്ക് ഒരു കാലുണ്ടെങ്കിൽ ആ ഗ്രാമം മുഴുവൻ വൈദ്യുതീകരിച്ചതായാണ് അവകാശം. പഞ്ചാബ്, ഹരിയാന, തമിഴ് നാട് എന്നീ സംസ്ഥാനങ്ങളുടെ വളരെ പിന്നിലാണ് കേരളം.

കേരളത്തിലെ ആളോഹരി വൈദ്യുതി ഉപഭോഗം ഇന്ന് ഏതാണ്ട് പ്രതിവർഷം നൂറുയൂണിററാണ്. തമിഴ് നാട്ടിലെയും കർണ്ണാടകത്തിലെയും ഉപഭോഗം ഏതാണ്ട് 180, 190 യൂണിററ് വീതം വരും. ഈ രണ്ട് സംസ്ഥാനങ്ങളും 'കമ്മി' സംസ്ഥാനങ്ങളാണ്; 'മിച്ച' സംസ്ഥാനമായ കേരളം ഈ 'കമ്മി' സംസ്ഥാനങ്ങൾക്കു വൈദ്യുതി കയററുമതി ചെയ്യുന്നു ! കേരളത്തിലെ ശരാശരി വൈദ്യുതി ഉപഭോഗം ഇന്ത്യൻ ശരാശരിയേക്കാളും താഴെയാണ്.

1978–79 ൽ കേരളത്തിൽ 510 കോടി യൂണിററ് വൈദ്യുതി ഉൽപാദിപ്പിച്ചു. അതിൽ 210 കോടി, 40 ശതമതാനം തമിഴ് നാട്ടിനും കർണാടകത്തിനും നൽകി. 248 കോടി കേരളത്തിൽ ഉപയോഗിച്ചു; ബാക്കി 52 കോടി യൂണിററ് (ഒരു സൈലൻറ് വാലി പദ്ധതിയിലോ മാനന്തവാടി പദ്ധതിയിലോ ഒരു കൊല്ലത്തിൽ ഉൽപ്പാദിപ്പിക്കുന്നത്ര) കമ്പികളിലും മററുമായി നഷ്ടപ്പെടുന്നു. കേരളത്തിൽ ആവശ്യക്കാരില്ലാഞ്ഞിട്ടാണോ പുറമെ കൊടുക്കുന്നത് ? അല്ല, കൃഷിക്കും വ്യവസായത്തിനും വീട്ടാവശ്യത്തിനുമായി എത്രയോ പേർ അപേക്ഷ അയച്ച് മാസങ്ങളും കൊല്ലങ്ങളുമായി കാത്തിരിക്കുന്നു! മലബാർ പ്രദേശത്തിൻെറ കാര്യം പ്രത്യേകിച്ചും കഷ്ടമാണ്. സംസ്ഥാനത്തെ 40 ശതമാനത്തിലധികം ജനങ്ങൾ അവിടെ താമസിക്കുന്നു. ലഭിക്കുന്ന വൈദ്യുതിയോ? 10–12 ശതമാനംമാത്രം—ഏതാണ്ട് 30 കോടി യൂണിററ്, ഇതിൻെറ രണ്ടുമൂന്നു മടങ്ങ് വൈദ്യുതി മലബാറിൻെറ മുകളിലൂടെ മൈസൂരിലേക്ക് ഒഴുകുന്നു. എന്നിട്ടുപറയുന്നു സൈലൻറ് വാലി പദ്ധതിയില്ലെങ്കിൽ മലബാറിന് വൈദ്യുതികൊടുക്കാൻ മാർഗമില്ലെന്ന്! മലബാറിനെ ചൊല്ലിയുള്ള ഈ മുതലക്കണ്ണുനീരിനെയാണ് പരിഷത്ത് അപലപിക്കുന്നത്.

വൈദ്യുതി ബോർഡ് ഇതുവരെ സ്വീകരിച്ചുപോന്ന വൈദ്യുതി വികസനനയം യഥാർത്ഥത്തിൽ വികസന വിരുദ്ധമാണ്. വൈദ്യുതിയും വെള്ളവും കച്ചവടച്ചരക്കുകളാണ്. പരമാവധി കുറഞ്ഞ ചെലവിൽ ഉൽപാദിപ്പിക്കുകയും എവിടെ കൂടുതൽ വില കിട്ടുന്നുവോ അവിടെ വിൽക്കുകയും ചെയ്യുക എന്നതാണ് ലക്ഷ്യം.

കേരളത്തിനകത്തു വിററാൽ ലാഭമില്ല; അയൽ സംസ്ഥാനങ്ങൾക്കു കൊടുത്താൽ ലാഭമാണ്. അതിനാൽ ഇവിടെ ഉണ്ടാകുന്ന വൈദ്യുതിയുടെ ഒരു ഭാഗം 30–40 ശതമാനമെങ്കിലും അയൽ സംസ്ഥാനങ്ങൾക്കു വിൽക്കുക.

മേൽ നടപടി സാധ്യമാക്കുന്നതിനായി കൂടുതൽ തുക വൈദ്യുതി ഉൽപാദനത്തിനായി ചെലവഴിക്കുകയും പ്രേഷണവിതരണങ്ങൾക്ക് കുറച്ചു തുക ചെലവഴിക്കുകയും ചെയ്യുക.

കൽക്കരി കത്തിക്കുന്ന താപനിലയങ്ങൾ കച്ചവടദൃഷ്ട്യാ ആകർഷകമല്ലാത്തതിനാൽ അവ നിർമിക്കാതിരിക്കുക. അവക്കെതിരെ പ്രചാരണം നടത്തുക.

ഇവയെല്ലാം കേരളത്തിലെ ജനങ്ങളുടെ താൽപര്യങ്ങൾക്ക് വിരുദ്ധമാണ്.

ഒന്നാമതായി വൈദ്യുതി കച്ചവടച്ചരക്കല്ല. അധ്വാനത്തിനുള്ള പ്രാഥമിക ഉപാധികളിൽ ഒന്നാണ്. ഒരു യൂണിററ് വൈദ്യുതി വിററാൽ 8-10 പൈസ ലാഭം കിട്ടും. ഒരു യൂണിററ് വൈദ്യുതി നാട്ടിൽ ഉപയോഗിച്ചാൽ അധ്വാനം കൊണ്ട് 1-50, 2-00 രൂപ കൂട്ടിച്ചേർക്കപ്പെടും. തൊഴിലില്ലായ്മ ഇത്ര കഠിനമായിരിക്കെ ഇതു മുഴുവനും തന്നെ ദേശീയ വരുമാനമായി പ്രത്യക്ഷപ്പെടുന്നതാണ്. ഇതിൻെറ പകുതിയോളം തൊഴിലാളികൾക്ക്, പണിയെടുക്കുന്നവർക്കു കിട്ടുന്നു. 200 കോടി യൂണിററ് ഇവിടെ ഉപയോഗിച്ചാൽ ചുരുങ്ങിയത് 150 കോടി രൂപയെങ്കിലും ഇവിടത്തെ തൊഴിലാളികൾക്ക് വേതനമായി ലഭിക്കും. അതിനു പകരമാണ് 10–15 കോടി രൂപ ബോർഡിനു ലഭിക്കുന്നത്!

രണ്ടാമതായി കേരളത്തിനകത്ത് വൈദ്യുതി വിൽക്കുന്നത്, ഏത് തരം ഉപഭോഗക്കാർക്കും കൊടുക്കുന്നത്, നഷ്ടമാണെന്നു പറയുന്നു. എന്തുകൊണ്ടാണ് നഷ്ടം വരുന്നത്? സാങ്കേതികത്തകരാറുകൾ എന്തെല്ലാം? സംഘടനാ തകരാറുകൾ എന്തെല്ലാം? എങ്ങനെ ഈ നഷ്ടങ്ങൾ ഇല്ലാതാക്കാം? ഇതൊന്നും പരിശോധിക്കാനും തിരുത്താനും നിൽക്കാതെ കുറെ വൈദ്യുതി പുറമെ വിററ് ആ പണം കൊണ്ട് നഷ്ടം നികത്താനാണ് ബോർഡ് നോക്കുന്നത്. അങ്ങനെ തങ്ങളുടെ കാര്യക്ഷമതയില്ലായ്മയെ മറച്ചുവക്കുന്നു.

മൂന്നാമതായി ഇങ്ങനെ വിൽക്കാൻ കൂടി വൈദ്യുതി വേണമെന്നു പറയുമ്പോഠം അതുണ്ടാക്കാൻ വേണ്ട മൂലധനം നിക്ഷേപിക്കണം. ലഭ്യമായ മൂലധനമാകട്ടെ പരിമിതമാണ്. ഇതു കൊണ്ട് വൈദ്യുതി ഉൽപാദിപ്പിക്കുകയും വിതരണം ചെയ്യുകയും വേണം. വൈദ്യുതി ഉൽപാദിപ്പിക്കാൻ കൂടുതൽ പണം ചെലവാക്കിയാൽ വിതരത്തിനു പണം തികയാതെവരും. അതാണ് നടന്നത്. ഇവിടെയും നടത്തണമെന്നാഗ്രഹിക്കുന്നതും അതാണ്. മൊത്തം ഉൽപാദിപ്പിക്കുന്ന വൈദ്യുതിയുടെ 60 ശതമാനം വിതരണം നടത്താനുള്ള സംവിധാനമേ ഇപ്പോഠം ഉള്ളൂ. മുഴുവൻ വൈദ്യുതിയും വിതരണം ചെയ്യണമെങ്കിൽ ഏതാണ്ട് 350 കോടി രൂപ പ്രേഷണവിതരണരംഗത്ത് ചെലവുചെയ്യേണ്ടി വരുമായിരുന്നു. അത് ചെലവു ചെയ്തിരുന്നെങ്കിൽ, ജലസേചനത്തിന് വ്യാപകമായ തോതിൽ വൈദ്യുതി നൽകിയിരുന്നെങ്കിൽ, കുറേക്കൂടി തുക വ്യവസായങ്ങഠംക്കായി നീക്കിവെച്ചിരുന്നെങ്കിൽ, തമിഴ്നാട്ടിനും കർണ്ണാടകത്തിനും വിൽക്കാൻ വൈദ്യുതി ഉണ്ടാകുമായിരുന്നില്ല. പക്ഷെ ഇവിടത്തെ ദേശീയ വരുമാനം വർധിക്കുമായിരുന്നു. കൂടുതൽ തൊഴിലവസരങ്ങഠം സൃഷ്ടിക്കപ്പെടുമായിരുന്നു; കുറവ് ആളുകളെ കയററി അയച്ചാൽ മതിയാകുമായിരുന്നു.

നാലാമതായി കൽക്കരി താപനിലയത്തോടുള്ള ബോർഡിൻെറ സമീപനം എടുക്കുക. സൈലൻറ് വാലി വിവാദത്തിൽ കലി മൂർച്ഛിച്ച് കൽക്കരി താപനിലയം കേന്ദ്രം തന്നാലുംവേണ്ട എന്ന നിലപാടിലേക്കു ബോർഡ് നീങ്ങിയട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. കേരളത്തിൻെറ വികസനത്തെ തുരങ്കം വയ്ക്കുന്ന ഒരു നയമാണിതെന്ന് നേരത്തെ തന്നെ വിശദീകരിച്ചു കഴിഞ്ഞു.

ഗാർഹിക ആവശ്യത്തിനുള്ള ഇന്ധനം സംബന്ധിച്ചും നാം ആസൂത്രണം ചെയ്യേണ്ടതുണ്ട്. പരിഷത്ത് ഈ ദിശയിൽ ശ്രദ്ധേയമായ പഠനങ്ങഠം നടത്തുകയുണ്ടായിട്ടുണ്ട്. ഉയർന്ന ദക്ഷതയുള്ള വിറകുകത്തിക്കുന്ന അടുപ്പുകളുടെ സാമ്പത്തികവും പാരിസ്ഥിതികവുമായ പ്രാധാന്യം അധികൃതർക്ക് ഇനിയും ബോധ്യം വന്നട്ടില്ല. സൗരോർജ സാങ്കേതിക വിദ്യകഠം വിജയകരമായി വ്യാപിക്കുന്നതു വരെയെങ്കിലും ഗാർഹിക ആവശ്യങ്ങഠംക്കും കൽക്കരിയെ പ്രോൽസാഹിപ്പിക്കുന്ന സമീപനം നാം സ്വീകരിക്കേണ്ടതാണ്.

### ഗതാഗതം

ഗതാഗത സൗകര്യങ്ങളുടെ കാര്യത്തിൽ കേരളത്തിൻെറ സ്ഥിതി പരിശോധിക്കാം. ആയിരം ആളുകഠംക്ക് എത്ര നീളം റോഡുണ്ട്? ഒരു ചതുരശ്ര കിലോമീററിൽ എത്ര ദൂരം റോഡുണ്ട്? രണ്ടിലും

കേരളം മററു സംസ്ഥാനങ്ങളുടെ മുന്നിൽ നിൽക്കുന്നു. എന്നാൽ നമ്മുടെ റോഡുകളുടെ സ്ഥിതി നമുക്കറിയാം. അതിൽ ഓടുന്ന ബസ്സുകളുടെ സ്ഥിതിയും ആളുകളുടെയാത്ര ആവശ്യവും ചരക്കുകളുടെ കടത്ത് ആവശ്യവും നാരംക്കുനാരം വർധിച്ചുവരികയാണ്. രാജ്യത്തെ ഏററവും വലിയ വ്യവസായങ്ങളിൽ ഒന്നാണ് 'ട്രാൻസ്പോർട്ട് ഇൻഡസ്ട്രി, റെയിൽവെ, റോഡ്, ജലം, വിമാനം—എല്ലാമാർഗങ്ങളും ഇതിനുപയോഗിക്കുന്നു.

കേരളത്തിൻെറ ഭൂപ്രകൃതിയിൽ റെയിൽവേഗതാഗതം വളരെ വ്യാപകമാക്കാൻ പററില്ല. ആളുകളുടെ യാത്രക്ക് മുഖ്യമായും റോഡിനെത്തന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നു. ചരക്കുകടത്തിന് ഇപ്പോരം ലോറിയാണ് മുഖ്യ ആധാരം. എന്നാൽ നമ്മുടെ തോടുകളും കായലുകളും പുഴകളും ജലമാർഗേണയുള്ള കടത്തു സൗകര്യങ്ങരംക്ക് വൻസാധ്യത സൃഷ്ടിക്കുന്നു. ഈ സാധ്യത ശാസ്ത്രീയമായി ഇനിയും ചൂഷണം ചെയ്യപ്പെട്ടിട്ടില്ല. ഇന്ധനം കുറവുമതി, സംരക്ഷണച്ചെലവ് കുറവാണ് എന്നിങ്ങനെ പല സൗകര്യങ്ങളുമുണ്ട് ഇതിന്. ഒരു കാലത്ത് നമ്മുടെ നാട്ടിലെ മുഖ്യഗതാഗതമാർഗമായിരുന്ന ജലഗതാഗതമാർഗങ്ങരം ഇന്നു നാമാവശേഷമായിരിക്കുകയാണ്. ഈ തകർച്ചയിൽ പഞ്ചവത്സര പദ്ധതികളിലുടനീളം ഈ മേഖലയോടു നാം പ്രകടിപ്പിച്ച അവഗണന വലിയൊരു പങ്കുവഹിച്ചിട്ടുണ്ട്. വർധിച്ചുവരുന്ന ഇന്ധനച്ചിലവിൻെറ പശ്ചാത്തലത്തിൽ ആഭ്യന്തരകടത്തുചിലവിൻെറ നല്ലൊരു ശതമാനം ജലമാർഗമാക്കുകയാണെങ്കിൽ അതു വലിയൊരു ദേശീയ ലാഭമായിരിക്കും. മൊത്തം കടത്തുചിലവിൽ വരുന്ന കുറവിനുപുറമേ ടൂറിസ്ററ് വികസനം പുതിയ തൊഴിൽ സാദ്ധ്യതകരം തുടങ്ങിയ പരോക്ഷമായ നേട്ടങ്ങളുമുണ്ട്. ഇതിനുതകുന്ന ഒരു ഗതാഗത വികസനനയം രൂപീകരിക്കേണ്ടിയിരിക്കുന്നു.

റോഡ് പാലം, ബസ് സർവീസ് ഇവക്കുള്ള ആവശ്യങ്ങരം എത്രയായാലും തീരാറില്ല. നമ്മുടെ റോഡുകരം, ഹൈവേകരം പോലും താരതമ്യേന വളരെ മോശമായവയാണ്. അതിലൂടെ ഓടുന്ന ബസുകളും തഥൈവ. വേണ്ടത്ര യാത്രാസൗകര്യമില്ലാത്ത പല സ്ഥലങ്ങളും ഇന്നും കേരളത്തിലുണ്ട്. ഗ്രാമീണറോഡുകളുടെ സ്ഥിതിയാകട്ടെ തുലോം ശോചനീയമാണ്. റോഡുനന്നാക്കലും വെട്ടലും നടക്കുന്നത് ഫെബ്രുവരി—മാർച്ചിലാണ്. മാർച്ചിൽ പണിതറോഡ് ആദ്യത്തെ മഴക്കു തോടാകും. റോഡുപണിക്ക് ഈ വർഷാന്ത്യരിത്തിൽനിന്നു മോചനം കിട്ടേണ്ടിയിരിക്കുന്നു. എന്നാലേ അവ ദീർഘായുസ്സായിരിക്കൂ.

ഇനിയും ഒട്ടേറെ പുതിയ റോഡുകൾ ഉണ്ടാക്കേണ്ടതുണ്ട്, ഉള്ളവ നന്നാക്കേണ്ടതുണ്ട്, യാത്രാസൗകര്യം വർധിപ്പിക്കേണ്ടതുണ്ട്. തോടുകൾ നന്നാക്കേണ്ടതു്, ജെട്ടികൾ തീർക്കേണ്ടത് ഇവയിൽ പലതും പഞ്ചായത്ത് അടിസ്ഥാനത്തിൽ ചെയ്യാൻ പററുന്നതാണ്. ചില ജോലികൾ കൂടുതൽവ്യാപകമായ അടിസ്ഥാനത്തിൽ ആസൂത്രണം നടത്തേണ്ടിവരും. എന്നാലും പഞ്ചായത്ത് അടിസ്ഥാനത്തിൽ നിർവഹണം നടത്താം. വിപുലമായ തൊഴിൽ സാധ്യതയുള്ള ഒരു പ്രവർത്തനമാണിത്.

## വനങ്ങൾ

സമ്പദ്ഘടനയുടെ സുഗമമായ പ്രവർത്തനത്തിനാവശ്യമായ പശ്ചാത്തല സൗകര്യങ്ങളോടു ബന്ധപ്പെടുത്തി വന വികസന ആസൂത്രണത്തിന്റെ പ്രശ്നങ്ങൾ ചർച്ച ചെയ്യുന്നതായിരിക്കും ഉചിതം. പലരെ സംബന്ധിച്ചിടത്തോളം വനങ്ങൾ ഈർച്ചമില്ലുകൾക്കും തീപ്പെട്ടി—പ്ലൈവുഡ് ഫാക്ടറികൾക്കും പൾപ്പ്—റയൻ—കടലാസ് വ്യവസായങ്ങൾക്കും ഉള്ള അസംസ്കൃത വസ്തുക്കൾക്കുംവിറകിന്റേയും മരഉരുപ്പടികളുടേയും സ്രോതസുമാത്രമാണ്. കാട്ടിലെ വിഭവങ്ങൾ അനന്തമാണെന്ന ഭാവത്തിലാണ് ഇതെല്ലാം സംബന്ധിച്ച് അവരുടെ ആസൂത്രണം. ഇതിന്റെ ഫലമായി വ്യവസായിക—ഗാർഹിക ആവശ്യങ്ങൾക്കായി വിവേചനരഹിതമായി വനം നശിപ്പിക്കപ്പെടുന്നു. തൻമൂലം തടിവിഭവ വ്യവസായങ്ങളുടെ ഭാവിതന്നെ പ്രതിസന്ധിയിലാക്കപ്പെട്ടിരിക്കുന്നു. കേരളത്തിലെ വനങ്ങളിലെ തടിമുതൽ കഴിഞ്ഞൊരു ദശാബ്ദക്കാലത്തിനടയ്ക്ക് പകുതിയിലേറയായി താഴ്ന്നിരിക്കുന്നു എന്നാണ് കണക്കുകൾ തെളിയിക്കുന്നത്. പ്രതിവർഷം കേരളത്തിലെ തടി മുതലിന്റെ വർധന, 6.2 ലക്ഷം ക്യു.മീററർ വരും. എന്നാൽ റിക്കോർഡു പ്രകാരം തന്നെ പ്രതിവർഷം 10—12 ലക്ഷം ക്യു.മി. തടി മുതൽ നാം വെട്ടിയെടുക്കുന്നുണ്ട്. കള്ളതടിവെട്ട് സിലക്ഷൻ ഫെല്ലിങ്ങ് സമ്പ്രദായംമൂലമുണ്ടാക്കുന്ന വനനാശം, കാട്ടുതീനഷ്ടം എല്ലാം കൂടി കണക്കാക്കിയാൽ പ്രതിവർഷം വനചൂഷണം 21—22 ലക്ഷം ക്യു.മി. വരും. നമ്മുടെ വനപരിപാലനം ഒട്ടും ശാസ്ത്രീയമല്ല എന്നതിന് ഇതിലേറെ തെളിവുവേണോ ? ഇന്നത്തെ നയം ആത്മഹത്യാപരമാണ്. ഇന്നിപ്പോൾ 8400 ച.കി.മി.ൽ കൂടുതൽ കാട് കേരളത്തിൽ അവശേഷിക്കുന്നുണ്ടെന്നു പറയാനാവില്ല. ഇത് ഔദ്യോഗിക മതിപ്പാണ്. ഇതിലും വളരെയേറെ വന വിസ്തീർണം കുറയാനാണു സാധ്യത.

വന വികസനത്തിൻെറ പേരിൽ നൈസർഗീക വനങ്ങളെ നശിപ്പിക്കുകയും പകരം വാങ്ങിച്ച മരങ്ങാം നട്ടുപിടിപ്പിക്കുകയും ആണ് ഇന്ന് ചെയ്യുന്നത്. യൂക്കാലിയെപ്പോലുള്ള വിദേശ ജനുസുകളുടെ കടന്നാക്രമണം പ്രകൃതിയുടെ സന്തുലിതാവസ്ഥയാകെ തകിടം മറിച്ചുകൊണ്ടിരിക്കുകയാണ്.

വനം നമ്മുടെ കാർഷിക സമ്പദ്‌വ്യവസ്ഥയുടെ നിലനിൽപിൽ വഹിക്കുന്ന സുപ്രധാനമായ പങ്കിനെ വികസന വിദഗ്ദ്ധൻമാർ വിസ്മരിച്ചുകളയുന്നു. മൺ സംരക്ഷണം, നദികളിലെ ജലപ്രവാഹനിയന്ത്രണം, വെള്ളപ്പൊക്കനിയന്ത്രണം, ജലസേചനം, ജലവൈദ്യുതി പദ്ധതികളുടെ സംരക്ഷണം, കാലവസ്ഥ നിയന്ത്രണം മണ്ണിൻെറ വളക്കൂറ് നിലനിർത്തൽ എല്ലാററിനുപരി പ്രകൃതി സന്തുലനം തുടങ്ങിയ നിരവധി ധർമ്മങ്ങാം കാടുകാം നിർവ്വഹിക്കുന്നു. ഓരോ നൈസർഗിക വനവും ജൈവ വൈവിധ്യത്തിൻെറ കലവറയാണ്. നമ്മുടെ കാർഷിക മേഖലയിലെ ജൈവജനുസുകളെ മെച്ചപ്പെടുത്തുന്നതിനും പുതിയ ഔഷധങ്ങാം മരക്കറകാം, സുഗന്ധദ്രവ്യങ്ങാം തുടങ്ങിയവ സൃഷ്ടിക്കുന്നതിനും നാം ഈ പ്രകൃതിദത്തമായ പൈതൃകത്തെ സംരക്ഷിക്കേണ്ടത് ആവശ്യമാണ്.

വനനശീകരണത്തിൻെറ ഫലമായി ഉണ്ടാകുന്ന ഹ്രസ്വകാല നേട്ടങ്ങളിൽ അതു സൃഷ്ടിക്കുന്ന ദീർഘകാല ദുഷ്ഫലങ്ങളെ വികസനവിദഗ്ദ്ധൻമാർ വിസ്മരിക്കുന്നു. വനനശീകരണത്തിൻെറ ഫലമായി ജലസേചനമേഖലയിൽ ഉണ്ടാകുന്ന പ്രത്യാഘാതം നോക്കൂ. കാട് പെയ്ത്തു വെള്ളത്തെ സംഭരിച്ച് നീർച്ചാലുകളായി വേനൽക്കാലത്ത് കിനിച്ച് നമുക്കു നൽകുന്നു. കാടു വെട്ടി തെളിക്കുകയാണെങ്കിൽ മഴവെള്ളം മുഴുവൻ മഴക്കാലത്തുതന്നെ കുത്തിയൊലിച്ചുപോകുന്നു. ഇങ്ങനെ നഷ്ടപ്പെടുന്ന ജലത്തിൻെറ കണക്ക് കൂട്ടുവാൻ ശ്രമിച്ചാൽ നാം അൽഭുതപ്പെട്ടുപോകും. 3500 മി.മി. മഴയുള്ള 1000 ചതുരശ്രകിലോമീററർ പ്രദേശത്തെ കാടു വെളുപ്പിച്ചാൽ ഇതുമൂലം കുത്തിയൊലിച്ചു പോകുന്ന വെള്ളത്തിൻെറ അളവ് ഇടുക്കി ജലസംഭരണിയിലെ സംഭരണശേഷിയോളം വരും! ഇതുകൊണ്ടു തീർന്നില്ല. വനം നശിച്ചതുമൂലം മണ്ണൊലിപ്പു വർധിച്ചു. മലനാട് പൊട്ടകുന്നുകളായി മാറും എന്നതു മാത്രമല്ല കൃത്രിമജലസേചന സംഭരണികാം മണ്ണടിഞ്ഞു നിവരും. ഇതിൻെറ നഷ്ടം തിട്ടപ്പെടുത്താൻപ്രയാസം. ഒരു റിസർവോയർ ഇരുന്നാൽ വേറെ ബദൽ സെററ് കിട്ടില്ല. പക്ഷെ ഇതൊക്കെ ആരു കണക്കു കൂട്ടാൻ ! വനവികസനം സംബന്ധിച്ച് പരിഷത്ത് ബദൽ പരിപാടി ജനങ്ങാംക്കു മുന്നിൽ പ്രചരിപ്പിച്ചു വരികയാണ്.

ചുരുങ്ങിയത് 8000 ച കി.മി. എങ്കിലും മുഴുവൻ ധർമ്മങ്ങളും നിർവഹിക്കാൻ കഴിയുന്ന കാടുകളാക്കി വനമേഖലയെ വികസിപ്പിക്കേണ്ടിയിരിക്കുന്നു. ഇന്നു തുണ്ടം തുണ്ടമായി കിടക്കുന്ന കാടുകളെ സംയോജിപ്പിക്കുകയും അങ്ങനെ കേരളത്തിലെ കാടുകളെ ആകെ നാലോ അഞ്ചോ തുടർച്ചയായുള്ള വിഭാഗങ്ങളാക്കുകയും വേണം: ആഷാംസുകുന്നുകൾ മുതൽ ചെങ്കോട്ടപുരംവരെ (1000 ച.കി.മി.) ചെങ്കോട്ട മുതൽ കുമുളിക്കമ്പം പുരം വരെ (2500–2500ച.കി.മി.), കുമുളി മുതൽ നേര്യമംഗലം ആലുവറോഡുവരെ (2000ച.കി.മി.), നേര്യമംഗലം ആലുവറോഡുമുതൽ പാലക്കാട്ചുരംവരെ (1500–2000 ച.കി.മി) പാലക്കാട്ചുരം മുതൽ വയനാടുവരെ (2000–2500 ച.കി.മി.)

ഇവയെ അസ്പൃശ്യമായ ഒരു കാതൽ (മൊത്തം വിസ്തീർണത്തിൻെറ 15–20 ശതമാനം) വ്യാവസായിക ആവശ്യങ്ങൾക്കായുള്ള ഇടപ്രദേശം (മൊത്തത്തിൻെറ 50 ശതമാനം) കാർഷിക–ഇന്ധനാവിശ്യങ്ങൾക്കായുള്ള പുറംപ്രദേശം (35.30 ശതമാനം) എന്നീ മൂന്നു മേഖലകളാക്കണം. കാതൽ പ്രദേശം പരിപൂർണ നൈസർഗീക ജൈവവ്യൂവഹമായി നിലനിർത്തണം. ഇടപ്രദേശത്ത് ശാസ്ത്രീയമായ വനപരിപാലനത്തിലൂടെ സ്ഥായിയായ വാണിജ്യവ്യവസായ ആവിശ്യങ്ങൾക്കായുള്ള കാടായി നിലനിർത്തണം. ഈ മേഖലയുടെ പരിപാലനംകൊണ്ട് നിലനിൽക്കാവുന്ന വനവിഭവവ്യവസായങ്ങളേ ആരംഭിക്കാവൂ. പുറം പ്രദേശം ജനവാസമുള്ള പ്രദേശത്തിന് സമീപമായിരിക്കും. ഗിരിവർഗക്കാർക്കും എല്ലാം തുടങ്ങിയ കൃഷികൾക്കും മൃഗപരിപാലനത്തിനും, വിറകുശേഖരണത്തിനുമായി ഈ പ്രദേശത്തെ ഉപയോഗപ്പെടുത്താം. വനസംവർദ്ധനനടപടികൾ പരമാവധി ജനിതവൈവിദ്ധ്യം നിലനിർത്തുന്ന വിധത്തിലാവണം. ശാസ്ത്രീയമായ ജല മണ്ണു സംരക്ഷണനടപടികൾ ഇവിടെ അസൂത്രണം ചെയ്യണം.

ഈ പദ്ധതിനടപ്പാക്കുന്നതിന് മറേറതു പദ്ധതി നടപ്പാക്കുമ്പോഴെന്നപോലെ കുറെ പുനരധിവാസപ്രയത്നങ്ങൾ വേണ്ടിവരും. വനസംരക്ഷണ പരിപാടി നടപ്പാക്കുന്നതിൻെറ ഭാഗമായി പുനരധിവസിക്കപ്പെടുന്ന കർഷകർക്ക് ന്യായമായ പ്രതിഫലം നൽകണം. അവർക്ക് പകരം ഭൂമി നൽകണം. ക്ളീയർ ഫെല്ലിങ്ങ് അവസാനിപ്പിക്കണം. കൂടുതൽ തോട്ടക്കാടുകൾ ഇനി സൃഷ്ടിക്കേണ്ടതില്ല. നദികളുടെ ആവാഹക്ഷേത്രങ്ങൾ സംരക്ഷിക്കാൻ പ്രത്യേകം നടപടികൾ സ്വീകരിക്കണം. വനവിഭവങ്ങളെ സംബന്ധിച്ച് ശാസ്ത്രീയമായ വിവരം ശേഖരിക്കുന്നതിനുള്ള പ്രവർത്തനം അടിയന്തരമായി ആരംഭിക്കേണ്ടതുണ്ട്. ചുരുക്കത്തിൽ വനപരിപാലനത്തിൻെറ കാര്യത്തിൽ നാം ഇതുവരെ അനുവർത്തിച്ചു വന്ന നയ

ത്തിൽ നിന്ന് പിന്തിരിഞ്ഞ് എതിർദിശയിലേക്കു നീങ്ങിതുടങ്ങിയി ല്ലെങ്കിൽ കേരളത്തിന്റെ സമ്പദ്‌വ്യവസ്ഥ അതിഗുരുതരമായ ഇക്കോളജീയ പ്രതിസന്ധിയിലേക്കു നീങ്ങും എന്നതിന് സംശയം വേണ്ട.

വനസംരക്ഷണത്തിനോടൊപ്പം സാമൂഹ്യ വനവല്ക്കണരത്തി ലും നാം കൂടുതൽ ശ്രദ്ധചെലുത്തണം. എന്നാൽ മററു സംസ്ഥാ നങ്ങളെ അപേക്ഷിച്ച് തരിശുഭൂമി കേരളത്തിൽ പ്രായേണ കുറവാ ണെന്നപ്രശ്നം ഉണ്ട്. കൂടാതെ സാമൂഹ്യവനവൽക്കരണത്തിന്റെ പേരിൽ മണ്ണിനുദോഷം ചെയ്യുന്ന യൂക്കാലിപോലുള്ള മരങ്ങൾ മാത്രം വച്ചുപിടിപ്പിക്കുന്നതും ആപത്താണ്. മലനാട്ടിലാണ് സാമൂഹ്യ വനവല്ക്കരണത്തിന് പ്രത്യേക ശ്രദ്ധ നൽകേണ്ടത്. ഇന്നു മുട്ടക്കുന്നുകളായി മാറിക്കൊണ്ടിരിക്കുന്ന പാഴ്‌വനപ്രദേശങ്ങ ളിൽ തദ്ദേശീയ സ്വയം ഭരണസ്ഥാപനങ്ങളുടെ സഹായത്തോടെ ഇതിനായി ഒരു തീവ്രയത്ന പരിപാടി നടപ്പാക്കണം.

# മൃഗപരിപാലനവും മൽസ്യബന്ധനവും

ഉഴവു—ചുമട് മൃഗങ്ങൾ എന്ന നിലയും ഇറച്ചി പാൽ, മുട്ട തുടങ്ങിയ ഭക്ഷ്യവിഭവസ്രോതസുകളെന്ന നിലക്കും ഗ്രാമീണ സമ്പദ്‌വ്യവസ്ഥയിൽ മൃഗ—പക്ഷി സമ്പത്തിന് അതിപ്രധാന സ്ഥാനമുണ്ട്. ഇന്ത്യയുടെ ഇതര ഭാഗങ്ങളെ അപേക്ഷിച്ച് കേരള ത്തിൽ പാലിന്റെ ഉപയോഗം കുറവാണ്. മാംസത്തിന്റെ ഉപയോ മാവട്ടെ കൂടുതലുമാണ്. കാളവണ്ടികൾ മുമ്പിലത്തെ പോലില്ല. കൃഷിപ്പണിക്കും കന്നുകാലികളുടെ ആവശ്യം സ്വല്പം കുറഞ്ഞി ട്ടുണ്ട്. എങ്കിൽ തന്നെ ഇന്നും കൃഷിഭൂമിയുടെ ഭൂരിഭാഗവും കന്നു കാലികളെ കൊണ്ടാണ് ഉഴുന്നത്.

1972 ലെ കണക്കുപ്രകാരം കേരളത്തിൽ 38.2 ലക്ഷം കന്നുകാലി കളുണ്ടായിരുന്നു. അവയുടെ എണ്ണവും വർധിച്ചുകൊണ്ടിരിക്കുക യാണ്. എന്നാൽ ഇവിടത്തെ കാലികൾ വളരെ മോശമായ ഇനത്തിൽ പെട്ടവയാണ്. കൃത്രിമ ബീജസങ്കലനം വഴി മെച്ചപ്പെട്ട ജനുസുകളെ വളർത്തിയെടുക്കാൻ ഊർജിതശ്രമം നടക്കുന്നുണ്ട്. എന്നിട്ടും കേര ളത്തിലെ കറവയുള്ള പശുവിൽനിന്ന് ദിനം പ്രതി 1.1 കിലോഗ്രാം പാലേ ലഭിക്കുന്നുള്ളൂ. പഞ്ചാബിലാവട്ടെ 2.5 കിലോഗ്രാമിലധി കം ലഭിക്കുന്നുണ്ടെന്നോർക്കണം,

നമ്മുടെ കന്നുകാലി സമ്പത്തിനെ ഉദ്ധരിക്കണമെങ്കിൽ കൃത്രി മബീജസങ്കലനപ്രവർത്തനം ഊർജിതപ്പെടുത്തിയാൽ മാത്രം പോരാ. കാലിതീററകൾ കുറഞ്ഞ നിലക്ക് ലഭിക്കുന്നതിനനുസരിച്ചിരിക്കും

നമ്മുടെ ക്ഷീര വികസനപരിപാടിയുടെ വിജയം. ഇപ്പോൾ പ്രധാന കാലിത്തീററയായ ഉണക്കവൈക്കോലിൽ പോഷകഗുണം കുറവാണ്. ശാസ്ത്രീയമായ പുന:ചക്രണവും ത്രിതല കൃഷി സമ്പ്രദായവും ആവിഷ്കരിക്കുന്നതിലൂടെ മെച്ചമേറിയ പുല്ലുകൾ തെങ്ങിൻ തോപ്പുകളിലും മററും വച്ചുപിടിപ്പിക്കുന്നതിനും പരിപാടി വേണം. കൂടാതെ ക്ഷീരസംസ്കരണ–വിതരണത്തിലിന്നുള്ള പോരായ്മകൾ പരിഹരിക്കുക കൂടി വേണം.

നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ കഴിഞ്ഞ ഒരു ദശാബ്ദക്കാലമായി ശ്രദ്ധേയമായ വളർച്ചയുണ്ടായ ഒരു രംഗമാണ് കോഴിവളർത്തൽ. മുട്ടക്കും കോഴിഇറച്ചിക്കുമായുള്ള വർധിച്ചുവരുന്ന ആവശ്യം വാണിജ്യപരമായ കോഴിവളർത്തലിന് ആക്കം കൂട്ടിയിരിക്കുന്നു. വളരെ ലാഭകരമായ നിരക്കിലും വലിയ തോതിലും കോഴിത്തീററ ഉൽപാദിപ്പിക്കാത്തതാണ് കോഴിവളർത്തലിൻെറ വികാസത്തിനു തടസം നിൽക്കുന്ന പ്രധാന ഘടകം. സംഭരണ–വിതരണ സൗകര്യങ്ങൾ വർധിപ്പിക്കേണ്ടതുണ്ട്. താറാവു വളർത്തലുകാരുടെ നട്ടെല്ലൊടിച്ചതുപോലുള്ള പകർച്ചവ്യാധിരോഗങ്ങൾക്കെതിരെ ജാഗരൂകരായിരിക്കേണ്ടതുണ്ട്. ഏറെ മൂലധനമില്ലാതെ നടത്താവുന്ന ഒരു കുടിൽ വ്യവസായം ഉപതൊഴിലെന്ന രീതിയിൽ കോഴി വളർത്തലിനെ പ്രോൽസാഹിപ്പിക്കേണ്ടതാണ്.

## മൽസ്യബന്ധനം

കേരളത്തിലെ സമുദ്രതീര പ്രദേശങ്ങളിലും കായലോരപ്രദേശങ്ങളിലുമായി ഏതാണ്ട് 4.5 ലക്ഷം ആളുകൾ മൽസ്യബന്ധനത്തിലും അനുബന്ധ പ്രവർത്തനങ്ങളിലുമായി തൊഴിലെടുക്കുന്നു. ഇന്ത്യയിൽ സമുദ്രമൽസ്യബന്ധനത്തിന് മുന്നിട്ടു നിൽക്കുന്ന സംസ്ഥാനമാണ് കേരളം. എന്നാൽ ഇന്നും നമ്മുടെ കടലിൻെറ ഉല്പാദനശേഷിയുടെ മൂന്നിലൊന്നുപോലും നാം ഇപ്പോൾ ചൂഷണം ചെയ്യുന്നില്ല. പുറം കടലിൻേറയും ആഴക്കടലിൻേറയും മൽസ്യസമ്പത്തിനെ കുറിച്ച് പരിമിതമായ വിവരങ്ങളേ ഇപ്പോഴുള്ളു. ആഴക്കടൽ സമ്പത്ത് ചൂഷണം ചെയ്യുന്നതിനാവശ്യമായ ട്രോളറുകളുടെ അഭാവം, തുറമുഖങ്ങളുടെ അപര്യാപ്തത, ഫിഷറീസ് കോർപ്പറേഷൻ പോലുള്ള സംഘടനാ സംവിധാനങ്ങളുടെ പോരായ്മകൾ തുടങ്ങിയവ ആഴക്കടൽ മൽസ്യബന്ധന വികസനത്തിന് തടസമായി നിൽക്കുന്നു.

യന്ത്രവല്കൃത ബോട്ടുകൾ ഇന്ന് പരമ്പരാഗത മൽസ്യബന്ധനരീതികളുമായി മൽസ്യത്തിനും കടലിനുമായി മൽസരിക്കുകയാണ്. യന്ത്രവല്കൃത ബോട്ടുകളുടെ ഉൾക്കടൽ–പുറംകടൽ പ്രദേശ

ത്തേക്കുള്ള അനിയന്ത്രിതമായ കടന്നുവരവ് പരമ്പരാഗത മൽസ്യത്തൊഴിലാളികളുടെ വരുമാനത്തെ പ്രതികൂലമായി ബാധിച്ചിരിക്കുന്നു. ഇതിലുപരി അപകടകരമായ സാധ്യത ഈ യന്ത്രവൽകൃത ബോട്ടുകളുടെ അടി ഇളക്കികൊണ്ടുള്ള അരിച്ചുവാരൽ മൽസ്യബന്ധന രീതി കടലിലെ പരിത:സ്ഥിതി സന്തുലനത്തെ പ്രതികൂലമായിബാധിച്ചേക്കാം എന്നതാണ് കേരളത്തിലെ മൽസ്യസമ്പത്തിന്റെ നാശത്തിലേക്ക് ഇതു നയിച്ചു കൊണ്ടിരിക്കുന്നതായി ശോഷിച്ചു കൊണ്ടിരിക്കുന്ന മൽസ്യോല്പാദനത്തിന്റെ കണക്കുകൾ ഉദ്ധരിച്ചുകൊണ്ട് പല വിദഗ്ധൻമാരും വാദിക്കുന്നു.

സമുദ്രതീരത്തെ അപേക്ഷിച്ച് കേരളത്തിന്റെ ഉൾനാടൻ മൽസ്യോല്പാദനം വളരെ പരിമിതമാണ്. മൊത്തം മത്സ്യോല്പാദനത്തിന്റെ കേവലം 5 ശതമാനം മാത്രം. സമുദ്രോല്പന്ന മേഖലയെ അപേക്ഷിച്ച് ഉൾനാടൻ മത്സ്യോല്പാദനം വർധിപ്പിക്കുന്നതിൽ നാമമാത്രമായ പ്രവർത്തനങ്ങളേ ഇതുവരെയും ഉണ്ടായിട്ടുള്ളൂ. 'മൽസ്യകൃഷി' നടത്തുക എന്നത് റിപ്പോർട്ടുകളിൽ ഒതുങ്ങിനിൽക്കുകയാണ് ചെയ്യുന്നത്. സാധ്യതകൾ അതിവിപുലമാണ്. എന്നാൽ കായൽപ്രദേശങ്ങളിലും പാടശേഖരങ്ങളിലും പ്രകൃത്യാ ഉണ്ടാകുന്ന മൽസ്യം പിടിച്ചെടുക്കുക മാത്രമാണ് നാം ചെയ്യുന്നത്. രാസവളങ്ങളുടേയും കീടനാശിനികളുടേയും ഉപയോഗം ജലമലിനീകരണത്തിനു കാരണമാകുകയും ഉൾനാടൻ മത്സ്യോല്പാദനത്തെ ഹാനികരമായി ബാധിക്കുകയും ചെയ്യുന്നു. തൻമൂലം കേരളത്തിൽ പൊതുവേ ഉൾനാടൻ ജലാശയങ്ങളിലെ മൽസ്യോൽല്പാദനക്ഷമത വളരെമോശമാണ്.

## ആരോഗ്യം

ആരോഗ്യസേവനത്തിൽ മററു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളം വളരെ മുന്നിലാണെന്ന് പറയാറുണ്ട്. ഇവിടത്തെ മരണനിരക്ക് ആയിരത്തിന് എട്ട് എന്ന തോതിന് തുല്യമായി കുറഞ്ഞിരിക്കുന്നു. ആശുപത്രികളുടെ എണ്ണം, ഡോക്ടർമാരുടെ എണ്ണം, എല്ലാം ഇന്ത്യൻ ശരാശരിയേക്കാൾ കൂടുതലാണ്. പ്രതീക്ഷിത ആയുസ്സും കൂടുതലാണ്. ഈ കണക്കുകളൊക്കെ ശരിയായിരിക്കാം. എന്നാൽ നമ്മുടെ പ്രൈമറി ഹെൽത്തു സെൻററുകളിലും താലൂക്ക്—ജില്ലാ ആശുപത്രികളിലും മെഡിക്കൽകോളേജ് ആശുപത്രികളിലും തടിച്ചുകൂടുന്ന നിർഭാഗ്യവാൻമാരുടെ അടുത്ത് ഈ കണക്കുകളൊന്നും ഏശുകയില്ല; നമ്മുടെ പട്ടണങ്ങളിലെയും നാട്ടിൻ

പുറങ്ങളിലെയും ദരിദ്രരുടെ വാസപ്രദേശങ്ങൾ ഈ കണക്കുകളിൽ നമുക്ക് സംശയം ജനിപ്പിക്കുന്നു. ആരോഗ്യസേവനരംഗത്തെ പ്രശ്നങ്ങൾ പഠിക്കുവാനും അവക്ക് പരിഹാരമാർഗങ്ങൾ നിർദേശിക്കുവാനുമായി കേരളത്തിലും ഇന്ത്യയിലും ഒട്ടേറെ കമ്മിററികൾ നിയോഗിക്കപ്പെടുകയുണ്ടായിട്ടുണ്ട്: അവ റിപ്പോർട്ടുകളും സമർപ്പിച്ചിട്ടുണ്ട്. എന്നാൽ ഈ റിപ്പോർട്ടുകൾക്കെന്തുപററി എന്ന് ഇതേവരെ ആരും ചോദിച്ചിട്ടില്ല. ഇനി അത് ചോദിച്ചേ പററൂ.

ആരോഗ്യസേവനത്തെക്കുറിച്ച് നമുക്ക് വ്യക്തമായ ഒരു കാഴ്ചപ്പാടില്ല. സൈദ്ധാന്തികമായി പലതും പറയാറുണ്ടെങ്കിലും പറയുന്നവരോ കേൾക്കുന്നവരോ പറഞ്ഞതിൻെറ പൊരുൾ മനസ്സിലാക്കാറില്ല. അതിൻെറ ആവശ്യവും തോന്നാറില്ല. പരമ്പരാഗതമായി ശീലിച്ചുവന്ന ചില കാര്യങ്ങളുണ്ട്, ധാരണകളുണ്ട്. അവ തെററാണെന്നു തോന്നിയിട്ടില്ല. അതിനാൽ ചോദ്യം ചെയ്യണം എന്നും തോന്നിയിട്ടില്ല. ഈ ധാരണകളെ പൊതുവിൽ ഇങ്ങനെ ക്രോഡീകരിക്കാം.

1 ആരോഗ്യസേവനം എന്നത് രോഗികൾക്കുള്ളതാണ്. രോഗമില്ലാത്തവർക്ക് അതിൽ കാര്യമില്ല.

2 സർക്കാർ ആശുപത്രികൾ ധർമാശുപത്രികളാണ്—അതായത് അവിടെ പോകുന്ന രോഗികൾ 'പിച്ച'ക്കാരാണ്.

3 ഡോക്ടറാണ് മുഖ്യസൂത്രധാരകൻ.

4 ഔഷധങ്ങളാണ് മുഖ്യ ഉപകരണങ്ങൾ.

ഇതെല്ലാം തെററായ ധാരണകളാണ്. രോഗം വരാതെ നോക്കലാണ് ആരോഗ്യസേവനത്തിൻെറ ആണിക്കല്ലെന്ന് ആണയിട്ടു പറയുന്ന ആളുകൾ പോലും അതിനുവേണ്ട പ്രായോഗിക നടപടികൾ എടുക്കുന്ന കാര്യത്തിൽ പിന്നോക്കമാണ്. ആരോഗ്യസേവനത്തിൽ ശുദ്ധജലലഭ്യത, മാലിന്യനിർമാർജനം, രോഗപ്രതിരോധ നടപടികൾ, സാർവത്രിക ആരോഗ്യവിദ്യാഭ്യാസം മുതലായവയുടെ പങ്ക് ഇപ്പോഴും പ്രബന്ധങ്ങളിൽ മാത്രമെ അംഗീകരിക്കപ്പെടുന്നുള്ളൂ. അതിനുവേണ്ട സാമ്പത്തികവിഭവങ്ങളും ഭൗതികവിഭവങ്ങളും നീക്കിവയ്ക്കാറുമില്ല; ആരും അതിനുവേണ്ടി ആവശ്യപ്പെടാറുമില്ല; മറിച്ച് ആശുപത്രികെട്ടിടങ്ങൾ പണിയുന്നതിലും ഔധഷങ്ങൾ വാങ്ങിക്കുന്നതിലുമാണ് ശുഷ്കാന്തി. രണ്ടും—കെട്ടിടങ്ങളും ഔഷധങ്ങളും—നല്ല കറവപ്പശുക്കളാണ്. പക്ഷെ, ആ പാൽ സാധാരണക്കാർക്കുള്ളതല്ലെന്നുമാത്രം. എന്നിട്ട് ആവശ്യമായ കെട്ടിടസൗകര്യങ്ങളുണ്ടോ? ഇല്ല. വേണ്ടമരുന്നുകളുണ്ടോ? ഇല്ലേ ഇല്ല. ഇതേപ്പററിയെല്ലാം അന്വേഷിക്കാനായി കേരളത്തിൻെറ ഡോ.കെ.എൻ.പൈയുടെനേതൃത്വത്തിൽ

നിയോഗിച്ച ഹൈ പവർ കമ്മററിയുടെ റിപ്പോർട്ട് ഏതാനും മാസം മുമ്പെ പ്രസിദ്ധീകരിക്കുകയുണ്ടായി. ശ്രദ്ധേയമായ പലശുപാർശകളുമുണ്ടതിൽ: ഏററവും പ്രധാനമായത് ഔഷധം വാങ്ങുന്നതിനെപററിയുള്ളതാണ്, അവരുടെ നിർദ്ദേശങ്ങളുടെ കാതൽ. നമ്മുടെ ഭാഷയിൽ പറയുകയാണെങ്കിൽ ഇതാണ്: ലഭ്യമായ പണം രോഗികൾക്ക് ആവശ്യമായ മരുന്നുവാങ്ങാൻ ഉപയോഗിക്കൂ; അല്ലാതെ ഔഷധനിർമാതാക്കളുടെ കീശ വീർപ്പിക്കാനല്ല.

നമ്മുടെ ഗവൺമെൻറ് കൊല്ലം തോറും നാലരക്കോടി രൂപയ്ക്കുള്ള ഔഷധങ്ങൾ വാങ്ങുന്നുണ്ട്. എന്നാൽ ആശുപത്രിയിൽ സാധാരണ രോഗികൾക്കുവേണ്ട മരുന്നില്ല. പ്രൈമറി ഹെൽത്ത് സെൻററുകളുടെ കാര്യം പറയുകയേ വേണ്ട, അവിടെ ഒന്നുമില്ല. ചെമന്ന വെള്ളം മാത്രം. മരുന്നു കമ്പനിക്കാരാണ് ഏതു മരുന്നുകൾ എത്രവാങ്ങണം എന്ന് യഥാർത്ഥത്തിൽ തീരുമാനിക്കുന്നത്. ഉപയോഗശൂന്യങ്ങളായ ടോണിക്കുകളും മരുന്നുകളും, പലപ്പോഴും ഹാനികരമായ മരുന്നുകൾ പോലും വാരിവാങ്ങി നിറക്കുകയാണ് പതിവ്. ചെലവു കുറഞ്ഞതും എപ്പോഴും ആവശ്യമായതുമായ ഔഷധങ്ങൾ എപ്പോഴും എല്ലാ ആശുപത്രികളിലും ഉണ്ടായിരിക്കണമെന്ന പൈക്കമ്മിററിയുടെ ശുപാർശ നടപ്പിലാക്കാൻ നാം നിർബന്ധം ചെലുത്തണം.

ദ്രോഹകരവും നിരുപയോഗപ്രദവുമായ മരുന്നുകളും ടോണിക്കുകളും വിപണനം ചെയ്യുന്നതിനെതിരെ ശക്തമായ ബഹുജനപ്രക്ഷോഭം ഉയർന്നുവരേണ്ടിയിരിക്കുന്നു. അതുപോലെ സർക്കാർ ഉടമയിലുള്ള കേരള ഡ്രഗ്സ് ആൻറ് ഫാർമസ്യൂട്ടിക്കൽ കമ്പനിയിൽ അത്യാവശ്യം വേണ്ടി വരുന്ന മരുന്നുകളുടെ നിർമാണത്തിന് മുൻഗണന നൽകേണ്ടിയിരിക്കുന്നു. രോഗപ്രതിരോധത്തിനും ആരോഗ്യ വിദ്യാഭ്യാസത്തിനും കൂടുതൽ പ്രാധാന്യം നൽകേണ്ടിയിരിക്കുന്നു.

ഇതെല്ലാം ആരോഗ്യവകുപ്പിനെയോ ഉദ്യോഗസ്ഥൻമാരെയോ മാത്രം ആശ്രയിച്ചു നടത്താവുന്ന കാര്യങ്ങളല്ല. ജനസാമാന്യത്തിൻെറ പങ്കാളിത്തത്തിലൂടെ മാത്രമേ നടപ്പിലാക്കാൻ പററൂ. ശാസ്ത്ര സാഹിത്യപരിഷത്തിൻെറ പരിസര ആരോഗ്യസേനയുടെ മുഖ്യകടമകളിൽ ഒന്നാണ് ഇത്തരത്തിൽ ഒരു ജനകീയ ആരോഗ്യപ്രസ്ഥാനം കെട്ടിപ്പടുക്കുക എന്നത്. സാമൂഹ്യബോധമുള്ള ഡോക്ടർമാർ, സഹായികൾ, ഔഷധവിതരണക്കാർ, അവരുടെ സംഘടനകൾ എന്നിവയുടെ സഹായത്തോടെ വേണ്ടിയിരിക്കുന്നു ഇത്തരത്തിലുള്ള ഒരു ജനകീയ ആരോഗ്യ പ്രസ്ഥാനം കെട്ടിപ്പടുക്കുക.

## വിദ്യാഭ്യാസം

വിദ്യാഭ്യാസമേഖലയിലെ സ്ഥിതി ആരോഗ്യരംഗത്തേക്കാൾ ശോചനീയമാണ്. ഇവിടേയും ആരോഗ്യകാര്യത്തിലെന്നപോലെ നാം ഒട്ടേറെ വമ്പു പറയാറുണ്ട്. സാക്ഷരതയുടെ കാര്യത്തിൽ, സ്ക്കൂളുകളുടേയും അധ്യാപകരുടേയും എണ്ണത്തിൻെറ കാര്യത്തിൽ ഇങ്ങനെ പലതിലും നാം ഇതര സംസ്ഥാനങ്ങളേക്കാൾ മുന്നിലാണ്. ഇതു കേരളത്തിൻെറ മുന്നോക്കാവസ്ഥയേക്കാൾ മററു സ്ഥാനങ്ങളുടെ പിന്നോക്കാവസ്ഥയെയാണ് പ്രതിഫലിപ്പിക്കുന്നത്. ആസൂത്രണരാഹിത്യത്തിൻെറ കേളീരംഗമായിരുന്നു വിദ്യാഭ്യാസം. വികസനപ്രക്രിയയെ സഹായിക്കുന്നതിനുപകരം അതിനു വിലങ്ങുതടിയായി തീരുന്നു വിദ്യാഭ്യാസം.

വിദ്യാഭ്യാസം ഉല്പാദനപ്രക്രിയയെ സഹായിക്കുകയാണ് വേണ്ടത്. പകരം ഇന്നത് ഉല്പാദനമേഖലയിൽ നിന്ന് അകററാനാണ് സഹായിക്കുന്നത്. വിദ്യാഭ്യാസത്തിൻെറ ഉള്ളടക്കവും വികസനാവശ്യങ്ങളും തമ്മിൽ പൊരുത്തമില്ല. സർവ്വകലാശാലാവിദ്യാഭ്യാസത്തിലേക്കുള്ള ഏണിപ്പടികൾ മാത്രമായിരിക്കുന്നു താഴെ ക്ളാസുകളിലെ പഠനം. ഈ വിദ്യാഭ്യാസം തൊഴിലെടുക്കുന്നതിന് പുതിയ തലമുറയെ പ്രാപ്തരാക്കുന്നില്ല. എന്നതുപോകട്ടെ ഉത്തമ സാംസ്കാരിക ബോധമുള്ള പൗരനാക്കിപോലും അവനെ വളർത്തുന്നില്ല. മത്സരാധിഷ്ടിത സമൂഹത്തിൻെറ മൂല്യങ്ങളാണ് അവന് പകർന്നുകൊടുക്കുന്നത്. ജാതിസ്പർദ്ധയുടേയും കച്ചവട ഒളികണ്ണുകളുടേയും മൂല്യങ്ങളാണ് അവനു ലഭിക്കുന്നത്. കാരണം കേരളത്തിലെ വിദ്യാഭ്യാസം ഇന്നു സ്വകാര്യമാനേജ്മെൻറുകളുടെ ഒരു വൻലാഭകച്ചവടമേഖലയായി പരിണമിച്ചിരിക്കുന്നു. എല്ലാകാലത്തിലും അഴിമതി താണ്ഡവം നടത്തുന്നു.

നമ്മുടെ വിദ്യാഭ്യാസ ഘടനയിൽ മെച്ചമായിട്ടുണ്ടായിരുന്ന ഓരോ പൈതൃകവും ഇന്നു ചവിട്ടിമെതിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. സാർവത്രികമായ സൗജന്യപൊതു സ്ക്കൂൾ വിദ്യാഭ്യാസമായിരുന്നു കേരളത്തിലെ വിദ്യാഭ്യാസത്തിൻെറ സവിശേഷതകളിലൊന്ന്. ഇന്ന് ആ സംവിധാനത്തിൻെറ അടിത്തറ തകർന്നു കൊണ്ടിരിക്കുകയാണ്. യാത്രക്കാരും വിവേചനവും ഇല്ലാതെ ജാതിയേയും മതത്തിനേയും അടിസ്ഥാനമാക്കി സ്വകാര്യസ്ക്കൂളുകൾ അനുവദിക്കപ്പെടുന്നു. അവയിൽ തന്നെ സർക്കാർ നിയന്ത്രണങ്ങൾ ഇല്ലാത്ത പണക്കാർക്കുമാത്രം പഠിക്കാൻ കഴിയുന്ന പബ്ളിക് സ്ക്കൂളുകൾ പ്രോത്സാഹിക്കപ്പെടുന്നു. മാതൃഭാഷയ്ക്കു പകരം ഇംഗ്ളീഷ് ബാലവാടിയിൽ പോലും സ്ഥാനം പിടിക്കുന്നു.

പുതിയ സർവ്വകലാശാലകരം, ഉന്നത വിദ്യാപീഠങ്ങരം ഇവയെല്ലാം വിദ്യാഭ്യാസവികസനത്തിൻെറ പേരിൽ പ്രതിഷ്ഠിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. ഇന്നത്തെ പ്രവണത വളരെ ഭയാനകമാണ്. നമ്മുടെ സംസ്കാരക മണ്ഡലത്തെയാകെ കാർന്നു തിന്നുന്ന ഒരു അർബുദമായി ''വിദ്യാഭ്യാസവികസനം'' പരിണമിച്ചു കൊണ്ടിരിക്കുകയാണ്.

പരിഷത്തിൻെറ വിദ്യാഭ്യാസ പരിപ്രേക്ഷ്യത്തിൽ ഊന്നൽ ഉന്നത വിദ്യാഭ്യാസത്തിനല്ല സ്കൂരം വിദ്യാഭ്യാസത്തിനാണ്. നമ്മുടെ ഗ്രാമങ്ങളിലെ, എന്തിന് നഗരങ്ങളിലെപോലും, മൂത്രപ്പുരയില്ലാത്ത, ബഞ്ചും ഡസ്കുമില്ലാത്ത, മേൽപ്പുരയില്ലാത്ത, ബോർഡില്ലാത്ത, അധ്യാപകരില്ലാത്ത, സ്കൂളുകരം ഈ മുന്നോക്കാവസ്ഥയുടെ മറുവശം കാണിക്കുന്ന കാലിത്തൊഴുത്തുകളെക്കാരം മോശമാണവ. ഇവിടെയാണ് നാളത്തെ പൗരൻമാരെ വാർത്തെടുക്കേണ്ടത്. അതിമനോഹരങ്ങളായ കെട്ടിടങ്ങളും, ആധുനിക ലാബറട്ടറികളും കളിസ്ഥലങ്ങളുമുണ്ട്. അവ സാധാരണക്കാർക്കുള്ളതല്ല. വിദ്യാഭ്യാസ മേഖലയിൽ അടിയന്തിരമായി സ്വീകരിക്കേണ്ട നടപടികളിൽ ഒന്ന് വിദ്യാലയങ്ങളിൽ ആവശ്യമായ മിനിമം സൗകര്യങ്ങരം ഏർപ്പെടുത്തുക എന്നതാണ്. അങ്ങനെ പഠനത്തിന് പ്രചോദനകരമായ അന്തരീക്ഷം സൃഷ്ടിക്കുക എന്നതാണ്. അതേസമയം ഇംഗ്ലീഷ് മീഡിയം സ്കൂളുകളും പബ്ലിക്ക് സ്കൂളുകളും നിർത്തലാക്കണം. പുതിയ സ്കൂളുകരം ആരംഭിക്കുന്നത് ആവശ്യത്തിനനുസൃതമായി മാത്രമായിരിക്കണം. അതാവട്ടെ സർക്കാരിൻേറയോ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടേയോ ആഭിമുഖ്യത്തിലായിരിക്കുകയും വേണം. സ്വകാര്യമേഖലയിലെ അഴിമതി കർശനമായി നിരോധിക്കണം. അധ്യാപകരെ മെരിററിൻെറ അടിസ്ഥാനത്തിലായിരിക്കണം നിയമിക്കേണ്ടത്. 'നേയ്‌സർഹുഡ്' സ്കൂരം സമ്പ്രദായം നടപ്പാക്കണം.

ഒന്നാം ക്ലാസ്സിൽ ചേരുന്നവരുടെ ചെറിയൊരു ശതമാനം മാത്രമാണ് സ്കൂരം വിദ്യാഭ്യാസം പൂർത്തിയാക്കുന്നത്. നല്ലൊരു ശതമാനം ഓരോ ക്ലാസ്സിലുമായി കൊഴിഞ്ഞുപോകുന്നു. എന്തുകൊണ്ടാണിത് സംഭവിക്കുന്നത് എന്നു പരിശോധിക്കുകയും പരിഹാര മാർഗങ്ങരം കണ്ടുപിടിക്കുകയും വേണം. സാമ്പത്തിക കാരണങ്ങളാണെന്ന് പരക്കെ ഒരു ധാരണയുണ്ട്. നിസ്സാരമായ ചില നടപടികരം വഴി പലപ്പോഴും ഇതിനു പരിഹാരം കാണാൻ പററിയെന്നു വന്നേക്കും. പലപ്പോഴും സ്കൂരം അധികൃതരുടെ യാഥാർത്ഥ്യബോധത്തോടെയല്ലാത്ത പെരുമാററം സാമ്പത്തിക പ്രശ്നങ്ങളെ മൂർച്ഛിപ്പിച്ചെന്നും വന്നേക്കാം 'കൊഴിഞ്ഞു പോക്ക്' എന്നത്

ഒരു കുട്ടിയുടെയോ ഒരു വീട്ടുകാരുടെയോ പ്രശ്നമായെടുക്കാതെ എല്ലാവരുടെയും പ്രശ്നമായി എടുക്കുകയും പരിഹരിക്കുകയും വേണം. എല്ലായിടത്തേക്കും എല്ലാവർക്കും ബാധകമായ ഒരു പരിഹാരമാർഗം ഇല്ല.

സാക്ഷരതയിൽ മുന്നിട്ടുനിൽക്കുന്ന കേരളത്തിലും അഞ്ചുവയസ്സിൽ മീതെയുള്ള എഴുപതുലക്ഷത്തിൽപരം നിരക്ഷരരുണ്ട്. നിരക്ഷരതാനിർമാർജനം ഒരു അടിയന്തിരപരിപാടിയായി എടുത്താലല്ലാകെ, ഒരു യുദ്ധകാലസമീപനം കൈക്കൊണ്ടാലല്ലാതെ, കാര്യമായ പുരോഗതിയൊന്നും ഈ രംഗത്തുണ്ടാകില്ല. പഞ്ചായത്ത് അടിസ്ഥാനത്തിലും വാർഡ് അടിസ്ഥാനത്തിലും സാക്ഷരതാകേന്ദ്രങ്ങൾ ആരംഭിക്കേണ്ടിയിരിക്കുന്നു. 'ദേശീയ വയോജന വിദ്യാഭ്യാസപദ്ധതി'യുടെ ഗതി അതിനുണ്ടാവുകയും അരുത്. നിരക്ഷരതാ നിർമാർജനം ശരിക്കും ഒരു വികസന പ്രവർത്തനം തന്നെയാണ്.

ഓരോ പഞ്ചായത്തിലുമുണ്ട് ഒന്നിലധികം ഫീഡിങ് സെൻററുകൾ. കുട്ടികൾക്കും, ഗർഭിണികൾക്കും, മുലയൂട്ടുന്ന അമ്മമാർക്കും ഉള്ള ഈ കേന്ദ്രങ്ങൾ ഒന്നാന്തരം 'ബാലവാടി'കളായി രൂപാന്തരപ്പെടുത്താവുന്നതാണ്. ഭാവി പൗരനെ വാർത്തെടുക്കാനുള്ള ശ്രമം അവിടെനിന്നു ആരംഭിക്കണം.

സർവ്വകലാശാല വിദ്യാഭ്യാസത്തിലേക്ക് കുട്ടികളെ ആട്ടിത്തെളിക്കുന്ന ഇന്നത്തെ വിദ്യാഭ്യാസഘടന ആപല്ക്കരമാണ്. പ്രീഡിഗ്രി വിദ്യാഭ്യാസം സർവ്വകലാശാല വിദ്യാഭ്യാസഘട്ടത്തിൽ നിന്ന് വേർപെടുത്തണം. ചുരുങ്ങിയ പക്ഷം സെക്കൻഡറി വിദ്യാഭ്യാസമെങ്കിലും സ്വയം സമ്പൂർണമാകണം. പ്രൈമറിയുടെ അവസാനത്തിലും സെക്കൻഡറിയുടെ അവസാനത്തിലും താൽപ്പര്യമുള്ളവർക്ക് തൊഴിൽ പരിശീലനരംഗത്തേക്ക് തിരിഞ്ഞുപോകുവാൻ സൗകര്യമുണ്ടാവണം. ഇതിനായി ഐ.ടി.ഐ., പോളിടെക്നിക് തുടങ്ങി. തൊഴിലധിഷ്ഠിത വിദ്യാലയങ്ങളുടെ എണ്ണം പതിൻമടങ്ങ് വർധിപ്പിക്കണം. കൂടുതൽ എൻജിനീയറിങ് കോളേജുകൾ അല്ല പോളിടെക്നിക്കുകൾ ആണ് നമുക്കാവശ്യം. കൂടുതൽ മെഡിക്കൽ കോളേജുകൾ അല്ല പാരാ മെഡിക്കൽ പരിശീലന കോളേജുകളാണ് നമുക്കുവേണ്ടത്. അർഹതയും ആവശ്യവും അനുസരിച്ചേ ഡിഗ്രിതലത്തിൽ പ്രവേശനം അനുവദിക്കാവൂ. പ്രൈമറി തൊട്ട് സർവ്വകലാശാലവരെയുള്ള വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കത്തിൽ കാതലായ മാററം വരുത്തേണ്ടിയിരിക്കുന്നു. അതിനെ നമ്മുടെ സമ്പദ്ഘടനയുടെ ആവശ്യങ്ങളുമായും പുതിയൊരു മാനവസംസ്കാരത്തിന്റെ

മൂല്യബോധവുമായി ഇണക്കേണ്ടിയിരിക്കുന്നു. ഔപചാരികവിദ്യാഭ്യാസമേഖലയിൽ മാത്രമല്ല അനൗപചാരികമേഖലയിലും ആസൂത്രണം ആവശ്യമാണ്. നമ്മുടെ ഗ്രാമീണവായനശാലകളെ പുനരുദ്ധരിക്കുന്നതിനുള്ള അടിയന്തര പരിപാടി ആവിഷ്ക്കരിക്കണം അതിനു പ്രാരംഭമായി അവയുടെ പൂർണ്ണ സ്വയംഭരണ അവകാശം ഉറപ്പു വരുത്തണം.

## ആസൂത്രണ വികേന്ദ്രീകരണം

വികസന നയങ്ങൾ സംബന്ധിച്ചു മാത്രമല്ല അവ നടപ്പാക്കാനുള്ള സംവിധാനം സംബന്ധിച്ചും പരിഷത്തിന് ഇന്നുനിലവിലുള്ള സമ്പ്രദായങ്ങളോട് വിമർശനമാണുള്ളത്. ഇന്നത്തെ ആസൂത്രണ സംവിധാനം ജനകീയമല്ല ഉദ്യോഗസ്ഥമേധാവിത്വപരമാണ്. ആവശ്യത്തിലധികം കേന്ദ്രീകൃതസ്വഭാവമുള്ളതാണ്. താഴത്തെ നിലകളിലുള്ള അധികാര–ആസൂത്രണ ഘടകങ്ങൾക്ക് പദ്ധതി തയ്യാറാക്കുന്നതിലോ നടപ്പാക്കുന്നതിലോ ഗൗരവമായ യാതൊരു പങ്കുമില്ല. ജനങ്ങൾക്ക് അന്യമാണ് പദ്ധതികൾ. അവർക്കതിൽ പങ്കില്ല, അവരെ ആവേശം കൊള്ളിക്കാൻ പദ്ധതികൾക്കൊട്ടു കഴിയുന്നുമില്ല. ഈ സ്ഥിതി വിശേഷം മാററുന്നതിൽ ഗ്രാമതല ആസൂത്രണത്തിന് വലിയൊരു പങ്ക് വഹിക്കാൻ കഴിയും. ഗ്രാമതലത്തിൽ പരിഹരിക്കാൻ കഴിയുന്ന പ്രശ്നങ്ങളെ ആസ്പദമാക്കിയുള്ള പദ്ധതി പരിപാടികൾ ആസൂത്രണചെയ്യുന്നതിനും നടപ്പാക്കുന്നതിലും ഗ്രാമതലജനകീയ സമിതികൾക്ക് മുൻകൈകൊടുക്കണം. ജനേച്ഛയുടെ ഏററവും അടിസ്ഥാനപരമായ പ്രതിഫലനമായി ഇന്നു നിലകൊള്ളുന്നത് പഞ്ചായത്തുകളും മുനിസിപ്പാലിററികളും ആണ്. പഞ്ചായത്തുകളെ വികസന പ്രവർത്തനത്തിൻെറ മുഖ്യ ഏജൻസികളാക്കണം. ഇത്തരം ഗ്രാമതല ആസൂത്രണത്തിലൂടെ മാത്രമേ വികസന പദ്ധതികളുമായി ജനങ്ങളെ നേരിട്ട് ബന്ധപ്പെടുത്താനാവൂ.

ഇവിടെ ഗ്രാമതല ആസൂത്രണം എന്ന സങ്കല്പനം ഉപയോഗിച്ചിരിക്കുന്നത് ദേശീയതല ആസൂത്രണത്തിന് ബദലയായിട്ടല്ല. മറിച്ച് പൂരകമായിട്ടാണ്. എന്നാൽ ഇന്നത്തെ അവസ്ഥ ആസൂത്രണം ഫലത്തിൽ ദേശീയ തലത്തിൽ മാത്രമേയുള്ളു എന്നതാണ്. കേന്ദ്രീകരണമാണ് ഏതു രംഗത്തും നമുക്കിന്നു കാണുവാൻ കഴിയുന്ന പ്രവണത. ഇതാവട്ടെ നമ്മുടെ ജനാധിപത്യ സംവിധാനത്തിനുപോലും ഹാനികരമാണെന്നതിനെ കുറിച്ച് രണ്ടഭിപ്രായം ഉണ്ടാവില്ല. ആസൂത്രണത്തിൽ ഇന്ന് സംസ്ഥാനങ്ങൾക്കുപോലും

നാമമാത്രമായ പങ്കേയുള്ളൂ. ദേശീയ വികസന കൗൺസിലിലെ ഔപചാരകമായ ചർച്ചകളിലായി അത് ഒതുങ്ങിയിരിക്കുന്നു. ദേശീയ വികസന നയരൂപീകരണത്തിൽ സംസ്ഥാനങ്ങളുടെ സജീവമായ പങ്കാളിത്തം ഉറപ്പുവരുത്തണം. അതിനായി ദേശീയ വികസന കൗൺസിൽ ഭരണഘടനാ വ്യവസ്ഥകളനുസരിച്ച് സ്ഥാപിക്കുകയും കേന്ദ്ര ആസൂത്രണകമ്മീഷനെ ദേശീയ വികസന കൗൺസിലിന്റെ വിദഗ്ധ ഉപദേശക സമിതിയായി രൂപപ്പെടുത്തുകയും വേണം. ദേശീയ വികസന കൗൺസിൽ നിലവാരത്തിൽ കേന്ദ്രവും സംസ്ഥാനങ്ങളും തമ്മിലുള്ള അഭിപ്രായ വിനിമയങ്ങൾ കൂടെക്കൂടെ നടത്തുകയും അങ്ങനെ സംസ്ഥാനങ്ങൾക്ക് ആസൂത്രണ പ്രക്രിയയിൽ അവയുടെ പങ്കാളിത്തം ബോധ്യപ്പെടത്തക്കവണ്ണം പ്രവർത്തിക്കുകയും വേണം.

ദേശവ്യാപകമായി മാത്രം അസൂത്രണം ചെയ്യാൻകഴിയുന്ന ഘന വ്യവസായങ്ങൾ, വിദേശവ്യാപാരം, റെയിൽവേ ഗതാഗതം തുടങ്ങിയവ ദേശീയതലത്തിൽ കൈകാര്യം ചെയ്യുന്നതുപോലെ സംസ്ഥാനങ്ങളുടെ അധികാരപദ്ധതിയിൽ കൂടുതൽ കാര്യക്ഷമമായി അസൂത്രണം ചെയ്യാൻ കഴിയുന്ന മേഖലകളെ സംസ്ഥാനങ്ങൾക്കായി വിട്ടുകൊടുക്കണം. സംസ്ഥാനങ്ങളുടെ പദ്ധതി നിർദ്ദേശങ്ങൾ കേന്ദ്രത്തിന്റെ സൂക്ഷ്മമായ പരിശോധനയ്ക്കും നിയന്ത്രണങ്ങൾക്കും ഇടപെടലുകൾക്കും വിധേയമാക്കുന്ന ഇന്നത്തെ പതിവ് അനാവശ്യമാണ്. സംസ്ഥാനമേഖലകളിൽ വികസനപ്രവർത്തനങ്ങൾക്കായുള്ള വിഭവങ്ങൾ വിവേചനം കൂടാതെ ലഭ്യമാക്കണം. ഇത്യാദി പ്രശ്നങ്ങൾ എല്ലാം ഇന്നു കൂടുതൽ കൂടുതൽ വ്യാപകമായി ചർച്ച ചെയ്യപ്പെടുന്നുണ്ട്. ആസൂത്രണം കൂടുതൽ സംസ്ഥാനതലത്തിലേക്ക് വികേന്ദ്രീകരിക്കപ്പെടേണ്ടതിന്റെ ആവശ്യകത പരക്കെ സ്വാഗതം ചെയ്യപ്പെട്ടു വരുന്നുണ്ട്.

എന്നാൽ ഇതുകൊണ്ട് ആസൂത്രണ വികേന്ദ്രീകരണത്തിന്റെ പ്രശ്നം അവസാനിച്ചോ ? ഇല്ല. ആസൂത്രണം സംസ്ഥാനതലത്തിൽ നിന്ന് ജില്ലയിലേക്കും ജില്ലയിൽനിന്ന് ബ്ലോക്ക് പഞ്ചായത്ത് തലത്തിലേക്കും വികേന്ദ്രീകരിക്കണം ഇതാണു പരിഷത്തിന്റെ മുദ്രാവാക്യം. കേരളത്തിന് സംസ്ഥാനതലത്തിൽ ഒരു പ്ലാനിങ്ങ് ബോർഡ് 1967 മുതൽ പ്രവർത്തിക്കുന്നുണ്ട്. എന്നാൽ ഇതുകൊണ്ട് ആസൂത്രണത്തിൽ എന്തെങ്കിലും മേൻമയുണ്ടായിട്ടുള്ളതായി തോന്നുന്നില്ല. ആസൂത്രണമെന്നാൽ ഡിപ്പാർട്ട്മെൻറ് തലവൻമാർ തയ്യാറാക്കുന്ന പരിപാടികളുടെ ഒരു കൂട്ടമായി മാത്രം തീർന്നിരിക്കുന്നു. ഈ പരിപാടികളിൽ ഒട്ടുമുക്കാലും നടപ്പാക്കപ്പെടുന്നത് ജില്ലാ-ബ്ലോക്ക് തലത്തിലാണെങ്കിലും അവയ്ക്കെല്ലാം മേൽനോട്ടം

സംസ്ഥാനതലത്തിലെ വകുപ്പുമേലദ്ധ്യക്ഷൻമാർക്കും മന്ത്രിമാർക്കുമാണ്. എല്ലാ ജില്ലകളിലും കളക്ടർമാർ അദ്ധ്യക്ഷൻമാരായി വികസനസമിതികൾ ഉണ്ട്. ഇത് ആസൂത്രണസ്ഥാപനങ്ങളല്ല. ഉപദേശകസമിതികൾ ആണ്. പ്ളാനിംഗ് ഓഫീസ് സംസ്ഥാന ബോർഡിൻെറ ബ്രാഞ്ചു മാത്രമാണ്. സംസ്ഥാനത്തിനുള്ളിൽ ആസൂത്രണത്തിനുള്ള ഇന്നത്തെ സംവിധാനത്തിന് കാതലായ മാററം വരുത്തണമെന്ന് പരിഷത്ത് അഭിപ്രായപ്പെടുന്നു.

ഇന്ന് സംസ്ഥാനതലത്തിൽ ആസൂത്രണം ചെയ്യുന്ന ചെറുകിട ജലസേചന, കൃഷിവികസന പരിപാടികൾ, സഹകരണം, സാമൂഹ്യവന വല്ക്കരണം, മൃഗപരിപാലനം, മൽസ്യബന്ധനം, വിപണനം, പ്രാദേശിക വിഭവ സമാഹരണം ചെറുകിട–ഗ്രാമീണ–വ്യവസായങ്ങൾ, ആരോഗ്യം, വിദ്യാഭ്യാസം സാമൂഹ്യക്ഷേമ പരിപാടികൾ തുടങ്ങിയവയെല്ലാം ജില്ലാതല ആസൂത്രണസമിതികൾക്ക് കൈമാറണം — അവിടെ നിന്ന് കഴിയുന്നത്ര മേഖലകൾ ബ്ളോക്ക് പഞ്ചായത്ത് തലങ്ങളിലേക്കും. പഞ്ചായത്ത്—ബ്ളോക്ക് — ജില്ല— സംസ്ഥാന—കേന്ദ്രം എന്നിങ്ങനെ തട്ടുകളിലായി ആസൂത്രണം വികേന്ദ്രീകരിക്കപ്പെടണം. ഈ തട്ടുകളുടെയെല്ലാം പദ്ധതികളും പരസ്പര ബന്ധിതവും ഏകോപിതവുമായ സമഗ്രരൂപമായിരിക്കണം. ഓരോ പഞ്ചവൽസര പദ്ധതിയും.

പഞ്ചായത്ത്–ബ്ളോക്ക്–ജില്ലാതലത്തിലേക്ക് ആസൂത്രണത്തെ വികേന്ദ്രീകരിക്കണമെങ്കിൽ ആവശ്യം വേണ്ടുന്ന ഒന്ന് അധികാര വികേന്ദ്രീകരണമാണ്. ഇന്ന് ജില്ലാതലത്തിൽ ജനപ്രതിനിധികൾക്ക് നേരിട്ടൊരു പങ്കുമില്ല. ഉദ്യോഗസ്ഥ മേധാവിത്വമാണവിടെ, തിരഞ്ഞെടുക്കപ്പെട്ട ജില്ലാജനപ്രതിനിധി ഭരണസമിതിക്ക് കീഴിലാക്കണം ജില്ല ഉദ്യോഗസ്ഥസംഘടനയെ ആകെ ജില്ലസ്വയം ഭരണാവകാശം ശാസ്ത്രീയമായ ജില്ലാതല ആസൂത്രണത്തിന് ഒരു മുൻ ഉപാധിയാണ്.

ഈ ദിശയിലേക്കുള്ള ഒരു ആശാവഹമായ നീക്കമായിരുന്നു കേരള ജില്ല ഭരണ ആക്ട്. ദൗർഭാഗ്യവശാൽ അതു പാസാക്കപ്പെട്ടില്ല. എന്നാൽ ഈ സന്ദർഭത്തിൽ ഓർക്കേണ്ട ഒരു വസ്തുത കേരള ജില്ലഭരണബിൽ പാസായിരുന്നെങ്കിൽ തന്നെ കേരളത്തിലെ പഞ്ചായത്തുകളുടെ സ്ഥിതിയിൽ ഗൗരവമായ യാതൊരു മാററവും വരികയുണ്ടാകുമായിരുന്നില്ല എന്നതാണ്.

ഇന്നത്തെ നിലവിലുള്ള നിയമപ്രകാരം പ്രാദേശികറോഡുകൾ, വഴിവിളക്കുകൾ, ശുചിത്വം, ഏററവും ചെറുകിട ജലസേചനം, കുടിവെള്ളം, ശവസംസ്ക്കാര സൗകര്യങ്ങൾ, ജനനമരണ രജിസ്ട്രേഷൻ തുടങ്ങിയ ചില നാമമാത്രകടമകളേ പഞ്ചായത്തുകൾക്ക്

ഉള്ളു. എക്സിക്യൂട്ടീവ് അധികാരങ്ങൾ നാമമാത്രമാണ്. യഥാർത്ഥത്തിൽ സർക്കാർ ഉദ്യോഗസ്ഥൻമാരിലൂടെ പഞ്ചായത്തു മന്ത്രിയാണ് അധികാരം കൈയ്യാളുന്നത് സ്വാതന്ത്രവിഭവസമാഹരണത്തിനു കേവലം നാമമാത്രമായ അധികാരങ്ങളേയുള്ളു. സ്വയംഭരണാവകാശം ഒരു മരീചികയാണ്. ഈ സ്ഥിതി വിശേഷം മാറാതെ പഞ്ചായത്തുകളെ ക്രിയാത്മകമായ വികസന ആസൂത്രണ പ്രക്രിയയിൽ പങ്കാളികളാക്കുവാൻ കഴിയുകയില്ല.

ബ്യൂറോക്രസിയും സ്ഥാപിത താല്പര്യക്കാരും ഇതിനു എതിരു നിന്നേക്കാം. കേന്ദ്രീകരണമാണ് ബ്യൂറോക്രസിയുടെ പ്രാണവായു. പഞ്ചായത്തുകളുടെ പൂർണ്ണ വിവേചനാധികാര വികസന വിനിയോഗത്തിനായി ഒരു ലക്ഷം രൂപയെങ്കിലും 1980–81 ലെ സാമ്പത്തിക വർഷം നല്കണമെന്ന് പരിഷത്ത് ആവശ്യപ്പെടുകയുണ്ടായി. നീണ്ടനാളായി ഊർദ്ധ്വശ്വാസം വലിച്ചു കിടന്നിരുന്ന് പഞ്ചായത്ത് സമിതികളുടെ സ്ഥാനത്ത് പുതിയ തിരഞ്ഞെടുപ്പിനു ശേഷം അർപ്പണ ബോധവും ചുറുചുറുക്കുമുള്ള പുതിയ പഞ്ചായത്ത് സമിതികൾ രൂപീകരിക്കപ്പെട്ടതിൻെറ പശ്ചാത്തലത്തിലായിരുന്നു ഈ നിർദ്ദേശം മുന്നോട്ടുവെച്ചത് എന്നോർക്കണം. ആസൂത്രണത്തിൽ പഞ്ചായത്തുകളെ സജീവ പങ്കാളികളാക്കുന്നതിനുള്ള ഒരു പരിപാടിയുടെ ഒരു ചെറിയ തുടക്കം മാത്രമായിട്ടാണ് പരിഷത്ത് ഈ നിർദ്ദേശത്തെ വീക്ഷിച്ചിരുന്നത്. എന്നാൽ ഇതുപോലും നടന്നില്ല. ഉദ്യോഗസ്ഥൻമാരുടെ കൈയ്യിൽ ധനത്തിൻേറയും അധികാരത്തിൻേറയും ചരടയഞ്ഞാൽ ആകെ അരാജകത്വമായിരിക്കും ഫലം എന്നായിരുന്നു ചിലരുടെ നിലപാട്. മററുചിലരാവട്ടെ പഞ്ചായത്തുകൾക്ക് കൂടുതൽ അധികാരം കൊടുക്കുകയെന്നാൽ പഞ്ചായത്തു മന്ത്രിക്ക് കൂടുതൽ അധികാരം നൽകുകയാണെന്ന് തെററിധരിച്ചു. വ്യവസായ വകുപ്പിൽ നിന്നും കൃഷി വകുപ്പിൽ നിന്നും പൊതുമരാമത്ത് വകുപ്പിൽ നിന്നും വികസന വകുപ്പിൽ നിന്നും ഒക്കെ പദ്ധതികൾ പ്രാദേശിക സ്വയം ഭരണവകുപ്പിലേക്കുമാററുകയാണെന്ന ധാരണ ശരിയല്ല. പഞ്ചായത്തുകളിലേക്കാണവ മാറുന്നത്. അതായത് ജനങ്ങളിലേക്ക്. ഈ രീതിയിൽ വേണം ഇതിനെ വീക്ഷിക്കാൻ.

ജനങ്ങൾക്ക് നേരിട്ട് പങ്കാളിത്തം സാദ്ധ്യമായ പഞ്ചായത്തുകളെ ആസൂത്രണത്തിൻെറ മുഖ്യ ഏജൻസികളാക്കുന്നതുവഴി ഗ്രാമതല ആസൂത്രണത്തിലേക്കു നമുക്കു നീങ്ങണം. ഇതിനായി വികസന പ്രവർത്തനത്തിനുള്ള ഭൗതിക–മാനുഷിക വിഭവങ്ങളെ കൂടുതൽ കൂടുതലായി പഞ്ചായത്തിൻെറ പരിധിയിലേക്കുകൊണ്ടു വരണം. ഇതിനാവശ്യമായ ഭരണപരമായ വികേന്ദ്രീകരണവും മാററങ്ങളും കൊണ്ടുവരണം.

## സംഗ്രഹം

1. വികസനമെന്നാൽ നാട്ടിലെ ബഹുഭൂരിപക്ഷത്തിന്റെ സാമ്പത്തികവും സാംസ്കാരികവുമായ അഭിവൃദ്ധിയാണ്. സമ്പത്തിന്റെ വർധന മാത്രമല്ല സമ്പത്തിന്റെ നീതി പൂർവ്വമായ വിതരണവും കൂടിയാണ് വികസനം. ഇന്നത്തെ വികസനം ഭൂരിപക്ഷത്തിന്റെ അവികസനമാണ്. എല്ലാററിനേയും സ്വകാര്യ ലാഭചേതകണക്കുകളിൽ ഒതുക്കുകയാണ്. ഇതു മാറണം, വികസന പരിപ്രേക്ഷ്യം പരിസ്ഥിതിയുടെ പരിരക്ഷയുമായി ബന്ധപ്പെട്ടതായിരിക്കണം. ഭൂരിപക്ഷത്തിന്റേയും ഭാവിയുടേയും താല്പര്യങ്ങൾക്ക് അനുഗുണമായിരിക്കണം.

2. കാർഷിക രംഗത്തെ ഇന്നത്തെ മുരടിപ്പിനെ മുറിച്ചു കടക്കേണ്ടിയിരിക്കുന്നു.

a) കൃഷിഭൂമി പണിയെടുക്കുന്ന യഥാർത്ഥ കൃഷിക്കാരനു നൽകണം. ഈ കൃഷിക്കാരെ സഹകരണാടിസ്ഥാനത്തിൽ സംഘടിപ്പിക്കണം.

b) കൃഷിക്കാരുടെ ഉല്പന്നത്തിന് ന്യായമായ വില ലഭ്യമാക്കണം. വെള്ളം, വിത്ത്, വളം, കീടനാശിനികൾ എന്നിവ കുറഞ്ഞ വിലക്ക് ലഭ്യമാക്കുക.

c) വിളചേരുവകളും വിളക്രമങ്ങളും ശാസ്തീയമാകുക.

d) എല്ലാ കൃഷിഭൂമിക്കും ജലസേചനം ഉറപ്പുവരുത്തുക— അതിനായി ചെറുകിട പദ്ധികളെയും ഭൂഗർഭജലത്തെയും ആശ്രയിക്കുക.

e) തെങ്ങ്, കശുമാവ് മുതലായവയുടെ ഉൽപാദനക്ഷമതയിൽ വരുന്ന കുറവ് ഗൗരവമായി എടുത്ത് പരിഹാരങ്ങൾ കാണുക.

f) ഇന്ധന—കാലിത്തീററ—പച്ചില വളക്കാടുകൾ വളർത്തുക.

3. വ്യവസായിക പിന്നോക്കാവസ്ഥ ദൂരീകരിക്കേണ്ടിയിരിക്കുന്നു.

a) പരമ്പരാഗത വ്യവസായങ്ങളെ ശരിക്കും സഹകരണവൽക്കരിക്കുകയും ആധുനികവൽക്കരിക്കുകയും ചെയ്യുക.

b) കാർഷികോൽപന്നങ്ങളുടെ അടിസ്ഥാനത്തിലുള്ള വ്യവസായങ്ങൾ—കാലിത്തീററ, സ്ററാർച്ച്, റബർഉൽപന്നങ്ങൾ മുതലായവ സ്ഥാപിക്കുക.

c) കൂടുതൽ ഇടത്തരം—വൻകിട വ്യവസായങ്ങൾ സ്ഥാപിക്കുക. അത്യാവശ്യം ഉപഭോഗവസ്തുക്കൾ നിർമിക്കുന്ന വ്യവസായങ്ങൾക്ക് മുൻഗണന ഇതിൽ പൊതുമേഖല ഗൗരവമായ പങ്കുവഹിക്കാനുണ്ട്.

d) പൊതുമേഖല വികസനത്തിന് പരസ്പരപൂരകമായ വ്യവസായങ്ങളുടെ മേഖല ആസൂത്രണം ചെയ്യുക. നിലവിലുള്ള വ്യവസായങ്ങളിൽ നവീകരണം, സാങ്കേതിക വിദ്യ പുതുക്കൽ, മാനേജീരിയൽ പ്രൊഫഷണലിസം, തൊഴിലാളി പങ്കാളിത്തം തുടങ്ങിയവ നടപ്പിലാക്കുക.

4. നിലവിലുള്ള ഊർജനയം വികസന വിരുദ്ധമാണ്.

a) വിതരണവ്യൂഹം ശക്തിപ്പെടുത്തുക: വൈദ്യുതി ആവശ്യപ്പെടുന്നവർക്കെല്ലാം ശീഘ്രഗതിയിൽ അത് കിട്ടാറാക്കുക. വിശ്വാസ്യതയും ലഭ്യതയും ഗുണതയും വർധിപ്പിക്കുക.

b) കാർഷികാവശ്യത്തിനും ചെറുകിട-ഇടത്തരം വ്യവസായങ്ങൾക്കും മുൻഗണന നൽകുക.

c) പിന്നോക്കപ്രദേശങ്ങൾക്ക് പ്രത്യേക പരിഗണന നൽകുക.

d) ദീർഘകാല അടിസ്ഥാനത്തിൽ ആവശ്യമായ വൈദ്യുതി ഉൽപാദനം ആസൂത്രണം ചെയ്യുക. ജലവൈദ്യുതപദ്ധതികൾ പരമാവധി പ്രാധാന്യം നൽകവെ വനനശീകരണം പരിസ്ഥിതി നാശം മുതലായവ കൊണ്ടുണ്ടാകാവുന്ന ദോഷങ്ങൾ കൂടി കണക്കിലെടുക്കുക.

e) 1988–89 ആകുമ്പോഴേക്കും നേരിടാവുന്ന വൈദ്യുതി ക്ഷാമം പരിഹരിക്കാനായി ഉടൻതന്നെ ഒരു തെർമൽസ്റ്റേഷന്റെ പണി ആരംഭിക്കുക.

f) കൂടുതൽ കാര്യക്ഷമതയുള്ള അടുപ്പുകൾ പ്രചരിപ്പിക്കുന്നതിന് യുദ്ധകാലഅടിസ്ഥാനത്തിൽ ഒരു പരിപാടി ആസൂത്രണം ചെയ്യുക.

5. ഗതാഗത സൗകര്യങ്ങൾ ഇനിയും അപര്യാപ്തമാണ്.

a) പടിഞ്ഞാറെ തീരപ്രദേശത്തുകൂടെ പൂന–ബോംബേക്ക് റെയിൽ ബന്ധം സ്ഥാപിക്കുക.

b) തീരപ്രദേശത്ത് ജലഗതാഗതത്തിന് ഊന്നൽ നൽകുക. ഹിൽ ഹൈവേയല്ല വേണ്ടത് ഒരു തീരദേശജലഗതാഗതമാർഗമാണ്.

c) റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ പ്രവർത്തനം കാര്യക്ഷമമാക്കുക.

6. വനം വികസനത്തിന് അത്യന്താപേക്ഷിതമായ ഒരു പശ്ചാത്തല സൗകര്യമാണ്.

a) തുണ്ടുതുണ്ടായി കിടക്കുന്നകാടുകളെ നാലോ അഞ്ചോ തുടർച്ചയായുള്ള മേഖലകളിലായി സംയോജിപ്പിക്കുകയും അവയെ അസ്പൃശ്യമമായ ഒരു കാതൽ (മൊത്തത്തിന്റെ 15-20 ശതമാനം) വ്യാവസായിക അവശ്യങ്ങൾക്കായുള്ള ഈ പ്രദേശം (മൊത്തത്തിന്റെ 50 ശതമാനം) അതിനു പുറവും സാമൂഹ്യ ആവശ്യങ്ങൾ നിർവ്വഹിക്കുന്ന പുറം കാട് ഇങ്ങനെ ഒരു പദ്ധതി ആവിഷ്കരിക്കേണ്ടിയിരിക്കുന്നു.

b) ഒററജാതി മരം മാത്രം വളർത്തുന്ന രീതി നിർത്തലാക്കുക. നിത്യഹരിത വനങ്ങളിൽ യാതൊരുവിധ പ്രവർത്തനവും പററില്ല. ക്ളിയർ ഫെല്ലിങ്ങ് ആകപ്പാടെ നിർത്തുക. പാട്ടത്തിനു കൊടുത്തിട്ടുള്ള ഏലക്കാടുകളുടേയും മററുവനപ്രദേശങ്ങളുടേയും അവകാശം സർക്കാരിൽ മടങ്ങിവാങ്ങുക. തോട്ടകാടുകൾ ഇനി വികസിപ്പിക്കാതിരിക്കുക.

c) വനപരിപാലനം ശാസ്ത്രീയമാക്കുക. ഇതിനാവശ്യമായ സ്ഥിതി വിവരകണക്കുകൾ ശേഖരിക്കുക. പുനരുജ്ജീവനത്തിനുള്ള പരിശ്രമങ്ങൾ പതിൻമടങ്ങു വർധിപ്പിക്കുക.

d) സാമൂഹ്യ വനവല്ക്കരണത്തിലെ അഴിമതികൾ ഇല്ലാതാക്കുക. തദ്ദേശീയ സ്വയംഭരണ സ്ഥാപനങ്ങളെ ഇതിൽ സജീവമാക്കുക.

7. മത്സ്യബന്ധനത്തിൻേറയും മൃഗപരിപാലനത്തിൻേറയും വികസനത്തിന് കൂടുതൽ പ്രാധാന്യം നൽകേണ്ടിയിരിക്കുന്നു.

a) ആവശ്യമായ കാലിത്തീററ കുറഞ്ഞവിലക്ക് ലഭ്യമാക്കുക. കപ്പയും പിണ്ണാക്കും കാലിത്തീററ വ്യവസായത്തിന് പ്രധാന അസംസ്കൃത പദാർത്ഥമായി കരുതാവുന്നതാണ്.

b) കോഴി ഇറച്ചി, മുട്ട, പാൽ എന്നിവയുടെ വിപണനം സഹകരണാടിസ്ഥാനത്തിൽ കൂടുതൽ കാര്യക്ഷമമാക്കുക.

c) മത്സ്യബന്ധനമേഖലയിൽ പരിതസ്ഥിതിയെ തകിടം മറിക്കുന്ന അനിയന്ത്രിതമായ യന്ത്രവല്ക്കരണത്തെ നിയന്ത്രിക്കുക. ഉൾനാടൻ മത്സ്യബന്ധനം വികസിപ്പിക്കുന്നതിന് ഊന്നൽ നൽകുക.

8. ആരോഗ്യത്തിലെ അനാശാസ്യ പ്രവണതകളെ ആസൂത്രിതമായി ഇല്ലായ്മ ചെയ്യണം.

a) എല്ലാവർക്കും ശുദ്ധജലം ലഭ്യമാക്കുക, പരിസരശുചിത്വം ഉറപ്പാക്കുക.

b) വികസന വകുപ്പിന്റെയും ആരോഗ്യവകുപ്പിന്റെയും കീഴിൽ നടക്കുന്ന പോഷകാഹാരവിതരണ പരിപാടികൾ പഞ്ചായത്തിൻ കീഴിൽ കൊണ്ടുവന്ന് കുടുതൽ കാര്യക്ഷമമാക്കുക.

c) ആശുപത്രികളിൽ സധാരണക്കാർക്ക് ആവശ്യമായ മരുന്നുകൾ ലഭിക്കുന്നവിധത്തിൽ ഗവൺമെൻറിന്റെ ഔഷധം വാങ്ങൽ നയത്തിൽ മാററം വരുത്തുക.

d) ആവശ്യമില്ലാത്തവയും ആരോഗ്യത്തിനു ഹാനികരങ്ങളുമായ ഔഷധങ്ങൾ പിൻവലിപ്പിക്കുന്നതിനും, ടോണിക്കുകൾ, ബേബിഫുഡുകൾ തുടങ്ങിയവയുടെ കാപട്യം വെളിപ്പെടുന്നുന്നതിനും അത്യാവശ്യമരുന്നുകളുടെ ഉൽപാദനം വർധിപ്പിക്കുവാനും വേണ്ട ശ്രമങ്ങൾ നടത്തുക.

e) ആരോഗ്യ സർവെയിലൂടെ ഗ്രാമത്തിന്റെ യഥാർഥ ആരോഗ്യ പ്രശ്നങ്ങൾ പഠിക്കുകയും ചെയ്യുക.

9. നാടിനു ചേർന്ന വിദ്യാഭ്യാസത്തെ കരിപ്പിടിപ്പിക്കുക.

a) നിലവിലുള്ള വിദ്യാലയങ്ങളിലെ ഭൗതികസൗകര്യങ്ങൾ വർധിപ്പിക്കുകയും അധ്യയനത്തിന് പ്രചോദനകരമായ അന്തരീക്ഷം സൃഷ്ടിക്കുകയും ചെയ്യുക. ഇന്നത്തെ ആസൂത്രിതമല്ലാത്ത സ്വകാരസ്ക്കൂൾ അനുവദിക്കൽ നയം അവസാനിപ്പിക്കുക.

b) കൊഴിഞ്ഞുപോക്കിന്റെ കാരണങ്ങൾ തേടുകയും നിവാരണമാർഗങ്ങൾ കണ്ടുപിടിക്കുകയും ചെയ്യുക.

c) 'ഫീഡിംഗ്'' സെൻററുകൾ 'ബാലവാടി'കളാക്കി മാററുക.

d) നിരക്ഷരത നിർമാജനം ചെയ്യുകയെന്നത് അടിയന്തരപരിപാടിയായി എടുക്കുക.

e) വിദ്യാഭ്യാസഘടനയെ തൊഴിൽ പരിശീലനവും ആയി കൂട്ടിയിണക്കുക. സർവ്വകലാശാല ബിരുദസമ്പാദനം വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമായുള്ള ഇന്നത്തെ അവസ്ഥ മാററുക.

f) അധ്യാപകനിയമനം-വിദ്യാർത്ഥി പ്രവേശനം, തുടങ്ങിയവയിലെ അഴിമതി നിർമാർജനം ചെയ്യുക.

10. പദ്ധതി ആസൂത്രണത്തേയും നിർവഹണത്തേയും വികേന്ദ്രീകരിക്കേണ്ടിയിരിക്കുന്നു. ഗ്രാമതല ആസൂത്രണം ശക്തിപ്പെടുത്തണം. ഇതിനായി പഞ്ചായത്തുകളെ വികസന പ്രവർത്തനത്തിന്റെ മുഖ്യ ഏജൻസികളായി കാണണം. ഇതിനാവശ്യമായ അധികാരങ്ങളും വിഭവങ്ങളും പഞ്ചായത്തുകൾക്കു നൽകണം. വികസന ആസൂത്രണം ദേശീയ—സംസ്ഥാനതലങ്ങളിൽ നിന്ന് കൂടുതൽ കൂടുതൽ ജില്ല—ബ്ളോക്ക്—പഞ്ചായത്ത് തലങ്ങളിലേക്ക് ഇതാണു പരിഷത്തിന്റെ പതിപ്രേക്ഷ്യം.

